# മലങ്കര ഇടവക പത്രിക

പുസ്തകം ൧൨ | ൧൮൯൨ . ഓഗസ്റ്റ് | ലക്കം ൮.

പൊറുത്തുകൂടാത്തൊരു കഷ്ടരോഗം
വെറുപ്പതെന്ന്യെ സുഖമാകിലൊരു,
കരൾക്കനിവുള്ളോരു ദൈവപുത്രൻ-
വരുത്തിടട്ടെ സതതം ശുഭം താൻ!.

## NOTICE.

വെണ്മണി പഴയ പള്ളിയിടവക ജനങ്ങൾ അറിവാൻ ചെയ്യുന്ന പരസ്യം.

മലങ്കരെ യാക്കോബായ സുറിയാനി മതവിശ്വാസത്തിലെക്കായി സ്ഥാപിക്കപ്പെട്ട വെണ്മണി പഴയ പള്ളിയിൽ ചക്കാലെത്തു കിഴക്കെതിൽനിന്നും പനച്ചിമൂട്ടിൽ താമസിച്ചുവരുന്ന ഗീവറുഗീസ കത്തനാർ തൊമ്മാകത്തനാർ മുതൽപെരുടെ പ്രേരണയിന്മെൽ മതവിപരീതം പ്രവെശിപ്പിക്കയും ന്യായമായ മെലദ്ധ്യക്ഷന്റെ അധികാരം നടത്തുന്നതിനു വിഘ്നം നെരിട്ടുവിക്കയും ചെയ്തിരിക്കുന്നതിനാൽ മതവിപരീതികളെ പള്ളിയിൽനിന്നു ഒഴിക്കുന്നതിനും മറ്റും വ്യവഹാരം ചെയ്യെണ്ടിയിരിക്കുന്നതിനാൽ അതിലെക്കും പള്ളികാര്യങ്ങൾ അന്വെഷിക്കുന്നതിനും വെണ്ടി ട്രസ്റ്റികളെ തിരഞ്ഞെടുക്കുന്നതിനു ൧൦൬൮-ാമാണ്ടു കന്നിമാസം ൮-൹ വ്യാഴാഴ്ച ഒരു മണിക്കു ടി. പള്ളി ഇടവകക്കാരുടെ ഒരുപൊതുയോഗം വെണ്മണി പുത്തൻപള്ളിയിൽ കൂടണമെന്നു പള്ളിയിൽ വിളിച്ചുപറകയും മുറികളിൽ ചിട്ടയക്കയും ചെയ്തിട്ടുള്ളതിനു പുറമെ, പത്രമുഖേനയും പ്രസിദ്ധപ്പെടുത്തുന്നു. അതിനാൽ ടി. പള്ളി ഇടവകക്കാർ ടി. സ്ഥലത്തും സമയത്തും ഹാജരായിരിക്കെണ്ടതാകുന്നു.

വെണ്മണി പഴയ പള്ളിയിൽ വികാരി പന്നൂരെത്തു ചാണ്ടപ്പിള്ള കത്തനാർ.

൧൦൬൮. ചിങ്ങം ൨൮. ൹

## നിന്റെ സഹോദരന്റെ രക്തത്തിൽ നിന്നു നീ കുററമില്ലാത്തവനൊ?

---

നിന്റെ സഹോദരന്റെ രക്തത്തിന്റെ ശബ്ദം നിലത്തിൽനിന്നു എന്നോടു നിലവിളിക്കുന്നു.

ആദ്യപുസ്തകം ൪—൧൦

കായേൻ അസൂയകൊണ്ടു നിറഞ്ഞിട്ടു തന്റെ സഹോദരനായ ഹാബേലിനെ കൊല ചെയ്തു. അവൻ രക്തമില്ലാത്ത ബലിയെ ദൈവമുമ്പാകെ കൊണ്ടുചെന്നു അവന്റെ ഹൃദയത്തിൽ വിശ്വാസിയായ ഹാബേലിനെ അവൻ പകച്ചിരുന്നു. അതിനാൽ ദൈവം കായേനെയും പിന്നെ അവന്റെ ബലിയെയും നിരസിച്ചുകളഞ്ഞു. സ്വയനീതിക്കാരെ നിങ്ങൾ നശിച്ചുപോകാതെയിരിപ്പാനായിട്ടു വിശ്വാസികളെ പകെക്കാതെയിരിപ്പിൻ. യഹോവായുടെ വചനം കായേന്റെ ചെവികളിൽ ഇടിമുഴക്കംപോലെ ധ്വനിച്ചിട്ടു അവന്റെ ഹൃദയത്തെ തകർത്തിരിക്കുന്നു. പ്രിയ വായനക്കാരാ! നാം ഓരോരുത്തരുടെ ചെവികളിൽ ഈ വചനം ഇപ്രകാരം തന്നെ ധ്വനിക്കുന്നില്ലയൊ. എന്നാൽ കായേനെപ്പോലെ ഞാൻ ഒരുത്തനെ കൊല ചെയ്തിട്ടില്ലെന്നു പറയുമായിരിക്കും. കായേൻ ഹാബേലിന്റെ ശരീരത്തെ മാത്രമല്ലാതെ അവന്റെ ആത്മാവിനെ കൊന്നില്ലെന്നു അറിയണം. ശരീരത്തെക്കാൾ എന്നല്ലാ ഭൂലോകം മുഴുവനെക്കാൾ വിലയേറിയ എത്ര ആത്മാക്കളെ നീ കൊല ചെയ്തിട്ടുണ്ടു. ആകയാൽ ഈ വചനത്തെ നമുക്കു പ്രയോജനമാക്കി വച്ചുകൊണ്ടു ഇതിൽനിന്നു രണ്ടുമൂന്നു കാര്യങ്ങളെപ്പററി ചിന്തിക്കാം.

൧. കുററക്കാർ ആരെല്ലാമെന്നു നോക്കാം.

പാപത്തിന്റെ വഞ്ചനയിൽ മററുള്ളവരെ അകപ്പെടുത്തി ആത്മാക്കളെ കൊല ചെയ്യുന്ന കൊലപാതകനായ സഹോദരാ! ഇന്നു നിനക്കായിട്ടു തന്നെ ഞാൻ ഇവ എഴുതുന്നു. നിന്റെ വാക്കുകൾ വെണ്ണയെക്കാൾ മൃദുത്വമുള്ളവയായിരുന്നാലും നിന്റെ നാവിൻ കീഴെ അണലികളുടെ വിഷം ഒളിച്ചു വസിക്കുന്നതു യഹോവാ കാണുന്നില്ലയൊ. നീ ദൈവാലയത്തിലും പ്രാർത്ഥനക്കൂട്ടങ്ങളിലും മററു ആരാധനസ്ഥലങ്ങളിൽ ഒക്കെയും ഉത്തമ ക്രിസ്ത്യാനികളുടെ സ്ഥാനത്തിലും വേഷത്തിലും ഭാവത്തിലും വരുന്നുണ്ടു. സഭയിൽ നിനക്കു മാന്യ ആസനങ്ങളും ഉണ്ടായിരിക്കാം. എന്നാലും പ്രിയ സഹോദരാ കുറച്ചുദിവസങ്ങൾക്കു മുമ്പെ മരിച്ചുപോയ ആ സ്ത്രീയുടെ രക്തം നിനക്കുവിരോധമായി നിലവിളിക്കുന്നില്ലയൊ. അവൾ മരിച്ചതു നന്നായെന്നും അവളുടെനിമിത്തം ഇനിയും ഞാൻ ദൂഷിക്കപ്പെടുകയില്ലെന്നും വിചാരിച്ചു വളരെ നീ സന്തോഷിക്കുന്നുണ്ടായിരിക്കും. വഞ്ചകനെ! ന്യായവിധിയുടെ ദിവസത്തിൽ അവൾ നിന്നെ നോക്കി പല്ലു കടിച്ചുകൊണ്ടു പാതകാ നീ എന്നെ നശിപ്പിച്ചില്ലയൊ. നിന്റെ വശീകരവാക്കുകളാലും ദുരാലോചനകളാലും എന്നെ വഞ്ചിച്ചു വ്യഭിചാരം ചെയ്കയാൽ ഞാൻ ഈ വല്യ അതിവേദനയിൽ അകപ്പെട്ടു എന്നു പറഞ്ഞു, നിന്നെ ലജ്ജിപ്പിക്കയില്ലയൊ അവളുടെ ഈ വാക്കുകളെ സ്ഥിരപ്പെടുത്തുവാൻ ദൈവമുമ്പാകെ എത്ര സാക്ഷികൾ ഉണ്ടെന്നു നീ അറിയുന്നുവൊ. ദൈവം തന്റെ ജനത്തിനു ന്യായപ്രമാണത്തെ കൊടുത്തപ്പോൾ ആകാശത്തെയും ഭൂമിയെയും സാക്ഷി വച്ചതെന്തിനു? ആവ. ൩൦. ൧൯. അവൻ തന്റെ ജനത്തോടു ന്യായം വിസ്തരിക്കേണ്ടതിന്നു മേൽനിന്നു ആകാശങ്ങളെയും ഭൂമിയെയും വിളിക്കുമെന്നും ആകാശങ്ങൾ അവന്റെ അകൃത്യത്തെ അറിയിക്കും ഭൂമി അവനു വിരോധമായി എഴുന്നെല്ക്കുമെന്നും എഴുതിയിരിക്കുന്നതു നീ കാണുന്നില്ലയൊ. സങ്കീ. ൫൦. ൪. യോബ്. ൨൦. ൨൭. ആകയാൽ സഹോദരാ നിന്റെ തലെക്കു മീതെയുള്ളതു ആകാശവും നീ ചവുട്ടിനില്ക്കുന്ന ഭൂമിയും നിനക്കു ചുററുമുള്ള അതിലെ എല്ലാ സൃഷ്ടികളും നിനക്കുവിരോധമായി ജീവനുള്ള ദൈവത്തോടു സാക്ഷി ബോധിപ്പിക്കുന്നില്ലയൊ. അവൾ നിന്റെ സഹോദരിയല്ലയൊ. അവളുടെ ആത്മാവിനെക്കുറിച്ചു ദൈവം നിന്നോടു ചോദിക്കുന്നില്ലയൊ. അവളുടെ കാവൽക്കാരൻ ഞാനൊ എന്നു കായേനെപ്പോലെ ദൈവത്തോടു പ്രത്യുത്തരം പറഞ്ഞു നില്ക്കാമെന്നു നീ വി

ധാരിക്കുന്നുവൊ? ആകയാൽ പ്രിയ സഹോദരാ അനുതാപത്തിന്നായി ദൈവം നിനക്കു തന്നിട്ടുള്ള ഈ വിലയേറിയ സമയത്തെ ഒരിക്കലും എങ്കിലും നീ നഷ്ടപ്പെടുത്തരുതെ.

൨. മറ്റുള്ളവരെ പാപം ചെയ്യുന്നതിന്നു പഠിപ്പിക്കുന്നവരുമുണ്ടു.

ഇവർ പിശാചിന്റെ ഉദ്യോഗസ്ഥന്മാരായിരുന്നു പാപം ചെയ്കയും പാപത്തിന്മേൽ പ്രീതിപ്പെടുകയും ചെയ്യുന്നതു മാത്രമല്ലാ സത്യത്തിന്റെ വേദവാക്യത്തെ നാടകവിളയാട്ടുകളായിട്ടും മറ്റും ഉപയോഗിച്ചു, എത്രയൊ ആത്മാക്കളെ കൊല ചെയ്യുന്നു എന്നു ദൈവം മാത്രം അറിയുന്നു. ഇവർ സാത്താന്റെ നായാട്ടുജോലി നടത്തുന്നവരത്രെ. അവർ കണിവെച്ചു ആത്മാക്കളെ നായാടിപിടിച്ചു വിലയേറിയ ആത്മാക്കളെ നശിപ്പിക്കുന്ന വഞ്ചകന്മാരാകുന്നു. കഠിനക്കഴുത്തന്മാരും ഹൃദയത്തിലും ചെവിയിലും ഛേദന ചെയ്യപ്പെടാത്തവരുമായുള്ളോരെ, ന്യായവിധിയുടെ ദിവസത്തിൽ ദൈവകോപം നിങ്ങളുടെമേൽ നിഴലിക്കും. അവന്റെ വായിൽ നിന്നുള്ള ഇരുമുനവാൾ നിങ്ങളെ ഭസ്മീകരിക്കുമെന്നു ഓൎത്തു ഭയപ്പെട്ടു പിന്മാങ്ങിക്കൊൾവിൻ. പിശാചിന്റെ നായാട്ടുകാരെ! സൂക്ഷിച്ചുകൊൾവിൻ. പുതുതായി മാനസാന്തരപ്പെട്ടു പാപവിരുദ്ധപ്പാതയെന്നവണ്ണം അനുഭവങ്ങളും പരിഹാസങ്ങളും കൊണ്ടു അവരുടെ ചെവികളെ നിറച്ചു ആത്മാക്കളെ കർത്താവിൽ നിന്നു പറമാറ്റിക്കളയുന്നവരും ദൈവദ്രോഹികളുമായുള്ള പരിഹാസക്കാരെ, നിങ്ങളും സൂക്ഷിച്ചുകൊൾവിൻ. ആത്മാക്കളെ ദൈവകാര്യങ്ങളിൽ വെറുപ്പുള്ളവരാക്കിതീൎക്കുന്നതു പാപമെന്നു പക്ഷെ നിങ്ങൾ വിചാരിക്കുമായിരിക്കാം. മാൻ മുതലായ മൃഗങ്ങളെ ചെന്നായ്ക്കൾ പിന്തുടരുന്നതുപോലെ അന്ധകാരപ്രഭുവായ സാത്താൻ അവന്റെ ഉദ്യോഗസ്ഥന്മാരായ നിങ്ങളെക്കൊണ്ടു ദൈവമക്കളെ വേട്ടയാടി പിടിക്കുന്നു എന്നു അറിയാതെ അത്രെ നിങ്ങൾ പ്രവൃത്തിക്കുന്നതു. കളങ്കം കൂടാതെയും കറ കൂടാതെയുമുള്ള ദൈവകുഞ്ഞാടിന്റെ വിശുദ്ധരക്തത്താൽ തേടിയിട്ടുള്ള ആത്മാക്കളെ, നാശത്തിൽ ഉൾപ്പെടുത്തുവാൻ മടിക്കാത്തവരെ, പ്രതികാരം ചെയ്യുന്ന ദൈവം നിങ്ങളെ ചീന്തിക്കളയുമെന്നു ഓൎത്തുകൊൾവിൻ. എന്റെ ക്രൂരപാപികളെ കായേനെപ്പോലെ ദൈവസന്നിധിയെ വിട്ടു ഓടിപ്പോകാതെ യഹോവയെ എന്റെ വായ്ക്കു മുമ്പാകെ ഒരു കാവൽ വെക്കേണമെ എന്റെ അധരങ്ങളുടെ വാതിലിന്നു കാത്തുകൊള്ളേണമെ എന്നുള്ള പ്രാർത്ഥനയോടുകൂടി നിങ്ങളുടെ മത്സര ആയുധങ്ങളെ താഴ്ത്തിവെച്ചു ജീവനുള്ള ദൈവത്തിന്റെ ശക്തിയുള്ള കൈക്കീഴിൽ വിനയപ്പെടുവിൻ. വേദവിപരീതക്കാരാ! എല്ലാവരെക്കാൾ അധികം ആത്മാക്കളെ വേട്ടയാടുന്നവൻ നീയല്ലയൊ, ഞാൻ ദൈവാത്മാവിനാൽ അയക്കപ്പെട്ടവനെന്നും പറഞ്ഞുകൊണ്ടു പ്രസംഗപീഠത്തിൽ കയറിനിന്നു ഇസ്രയേലിന്റെ മേശ എന്നപോലെ ഉറച്ച ശബ്ദത്തോടുകൂടി പ്രസംഗിക്കുന്നുണ്ടല്ലൊ. നീ ചെയ്യുന്നതു നല്ലതു തന്നെ. ആത്മാക്കളെ ശോധനനോക്കുന്നവൻ നിന്റെ ഹൃദയത്തിന്റെ അന്തർഭാഗങ്ങളെ അറിയുന്നില്ലാ എന്നോ നീ നിരൂപിക്കുന്നതു മതഭേദങ്ങളെ നിർമ്മിച്ചു ദൈവത്തിന്റെ സഭയിൽ മത്സരത്തിന്റെ വിത്തിനെ വിതപ്പാൻ നാൾക്കുനാൾ നീ ബദ്ധപ്പെടുന്നു. നീ പോകുന്ന സ്ഥലത്തെല്ലാം നിനക്കു ഒരു സഭയും കക്ഷിയും വേണം. നിന്റെ വായിൽ നിന്നുള്ള വിഷവെള്ളത്തെ തിരിച്ചറിയാതെ കുടിക്കുന്ന ആത്മാക്കൾ ഒക്കയും ജീവനുള്ള ദൈവത്തെയും അവന്റെ സഭയെയും വിട്ടു മറിഞ്ഞുപോകുന്നതു നീ കാണുന്നില്ലയൊ? ഹാ എന്റെ ക്രൂരപ്രസംഗികളെ! ഞാൻ പോകുന്ന ഇടത്തു എനിക്കും നിങ്ങൾ പോകുന്ന ഇടത്തു നിങ്ങൾക്കും അങ്ങിനെ ഓരോരുത്തർ ലോകത്തിലുള്ള ആത്മാക്കളെ ഒക്കയും വിഭാഗിച്ചു എടുത്തുകൊണ്ടാൽ ആത്മാക്കൾക്കു വേണ്ടി ജീവനെ കൊടുത്തിട്ടുള്ള കർത്താവിന്നു സഭയില്ലന്നു വരികയില്ലയൊ. മത്സരപ്രസംഗികളെ, കർത്താവു നിങ്ങളെ വിട്ടുകളയുമെന്നു നിങ്ങൾ വിചാരിക്കണ്ടാ.

പുതിയ പുതിയ ഉപദേശങ്ങളെ നാൾക്കുനാൾ പ്രസംഗിക്കുന്ന സഹോദരാ നിന്റെ ഉപദേശം വിശ്വസിക്കാതെ നശിച്ചുപോകുന്ന അസംഖ്യ ആത്മാക്കൾക്കു നീ ഉത്തരവാദിയായിരിക്കുമെന്നു ഓൎത്തുകൊൾക. ഒരുത്തന്റെ ഉപദേശത്തിൽ ജ്ഞാനസ്നാനം വേണ്ടാ, മറ്റൊരുത്തന്റെ ഉപദേശത്തിൽ കുർബ്ബാന വേണ്ടാ, വേറൊരുത്തന്നു വീണ്ടും സ്നാനപ്പെടേണം, വീണ്ടും ഒരുത്തൻ വന്നപ്പോൾ ഒന്നു

വേണ്ടാ വിശ്വാസം മാത്രം മതി, ഒരുത്തൻ പാപമില്ലെന്നും മറ്റൊരുത്തൻ പാപ
മുണ്ടെന്നും ഒരുത്തൻ കൎത്താവിന്റെ പ്രാൎത്ഥന വേണമെന്നും മറ്റൊരുത്തന്നു വേ
ണ്ടായെന്നും ഒരുത്തൻ വാഴ്ത്തപ്പെട്ട അപ്പമെന്നും വേറൊരുത്തൻ ശുദ്ധീകരിക്ക
പ്പെട്ട വെള്ളമെന്നും ഒരുത്തന്ന മോശയുടെ അഞ്ചു പുസ്തകങ്ങൾ ന്യായപ്രമാണമാ
കയാൽ അതു നിവൃത്തിച്ചിരിക്കകൊണ്ടു മറ്റുള്ളതെല്ലാം വേദപുസ്തകമാണെന്നും
അതു മാത്രമെ വായിക്കാവൂ എന്നും മറ്റും അനേക വിധത്തിൽ വിപരീത ഉപദേ
ശങ്ങളും അഭിപ്രായങ്ങളും ജല്പിക്കുന്നതിന മടിക്കാത്ത വഞ്ചകന്മാരെ, ഇതുകളുടെ ഒ
കയും അവസാനം എന്തായിരിക്കുമെന്നും ഈ ദുരുപദേശങ്ങളാൽ കുഴങ്ങുന്ന സാ
ധുക്കളായ ആത്മാക്കളുടെ സ്ഥിതി എന്തായി ഭവിക്കുമെന്നും ഒരിക്കൽ എങ്കിലും നി
ങ്ങൾ വിചാരിക്കുന്നുണ്ടോ? ഈ അന്യോന്യ വിരുദ്ധങ്ങളായ ഉപദേശങ്ങൾ എ
ല്ലാം ഒരേ ആത്മാവിൽ നിന്ന തന്നെ ഉണ്ടാകുന്നു എന്നും ആയതു പരിശുദ്ധാത്മാ
വിന്റെ പ്രവൃത്തി എന്നും സത്യമായി നിങ്ങൾക്കു സാധിക്കാമൊ? ഇല്ലെങ്കിൽ വരു
ന്നു എന്ന നിങ്ങൾ കേൾക്കുന്ന അന്തിക്രിസ്തുവിന്റെ ആത്മാവു ഇതു തന്നെയല്ലയൊ
ബലിപീഠത്തിന്മേൽ അന്ന്യാഗ്നിയെ കരേറ്റിച്ചിട്ടുള്ള കോറഹ മുതലായവരുടെ അവ
സാനം എന്തായിരുന്നു എന്ന നിങ്ങൾ ഓൎക്കുന്നില്ലയൊ. ആകയാൽ നവീന ഉപദേശ
ങ്ങളെ നിൎമ്മിക്കുന്നവരെ നിങ്ങൾ അനേക ആത്മാക്കളെ നശിപ്പിക്കുന്ന കുലപാത
കന്മാരായിരിക്കുന്നു എന്ന അറിഞ്ഞുകൊൾവിൻ. പ്രസംഗികൾക്കു വിരോധമായി
ഒരു ശബ്ദം പാതാളത്തിൽ നിന്ന പുറപ്പെടുന്നതു കേൾപ്പിൻ. അവനെ പ്രസം
ഗപീഠത്തിൽ നിന്ന താഴെ തള്ളുവിൻ. അവന്റെ വേഷ വസ്ത്രത്തെ ഉരി
ഞ്ഞെടുപ്പിൻ അവന്റെ കയ്യിൽനിന്ന പുസ്തകത്തെ വാങ്ങുവിൻ അവൻ ഇനിയും
കരയാതിരിപ്പാൻ അവന്റെ വായിക്ക അടെപ്പിൻ. അവന്റെ പ്രേതം മനുഷ്യരു
ടെ കണ്ണുകൾക്കു മുമ്പാകെ വീഴട്ടെ. അവന്റെ നാമം പഴമൊഴിയായിട്ടും ശാപ
മായിട്ടും തീരട്ടെ. അവന്റെ നാശകരമായ ഉപദേശത്താൽ സാധുക്കളായ ഞങ്ങ
ൾ എല്ലാം ഈ വലിയ നാശത്തിലും ആപത്തിലും അകപ്പെട്ടിരിക്കുന്നു എന്ന സൎവ്വശ
ക്തനായ ദൈവത്തിന്റെ മുമ്പാകെ, നിനക്കു വിരോധമായി നിലവിളിക്കുമ്പോൾ
പ്രിയ സഹോദരാ നിന്റെ സ്ഥിതി എന്തായിരിക്കുമെന്ന ചിന്തിക്ക. ആകയാൽ
നിന്റെ സഹോദരന്റെ രക്തത്തിനു കാരണമായി നീ ദൈവമുമ്പാകെ കാ
യേനെക്കാൾ വലിയ കുലപാതകനായി നില്ക്കുന്നു എന്ന ഓൎത്തുകൊൾക. മാതാ
പിതാക്കന്മാരെ നിങ്ങളുടെ മക്കളുടെ രക്തം നിങ്ങൾക്കു വിരോധമായി നിലവി
ളിക്കുന്നില്ലയൊ. അവരെ ബാല്യത്തിൽ ദൈവഭക്തിയിൽ പരിചയിപ്പിക്കാതെ
ചിറ്റമ്പലങ്ങളിലേക്കും നാടകങ്ങൾക്കും മറ്റും അവരുടെ ഇഷ്ടംപോലെ എല്ലാം വി
ട്ടുകളഞ്ഞതിനാൽ അവരുടെ രക്ഷയേയും രക്ഷിതാവിനെയും തിരിച്ചറിയാതെ ന
ശിച്ചുപോകുന്നതിനാൽ പ്രതികാരം ചെയ്യുന്ന ദൈവമുമ്പാകെ അവരുടെ രക്തം
നിങ്ങൾക്കു വിരോധമായി നിലവിളിക്കുന്നില്ലയൊ പൈതങ്ങളെ നിങ്ങളുടെ മാ
താപിതാക്കന്മാരുടെ രക്തം നിങ്ങൾക്കു വിരോധമായി നിലവിളിക്കുന്നില്ലയൊ
അവർ രോഗികളായി വന്നാൽ വൈദ്യനെ അനുസരിച്ച അവൎക്കു നിങ്ങൾ ചികിത്സി
പ്പിക്കയില്ലയൊ. അവരുടെ ആത്മിക ഗുണത്തെപ്പറ്റി വിചാരിക്കയും അതിനെക്കുറി
ച്ച ശ്രദ്ധയോടും സൌമ്യതയോടും അവരെ ഓൎമ്മപ്പെടുത്തുകയും നിങ്ങളുടെന
ല്ല നടപ്പിനാൽ അവരെ ആദായപ്പെടുത്തുകയും ചെയ്യുന്നില്ലെങ്കിൽ ന്യായവിധി
യുടെ ദിവസത്തിൽ അവരുടെ രക്തം നിങ്ങൾക്കു വിരോധമായി നിലവിളിക്ക
യില്ലയൊ, അനേകം കുഡുംബങ്ങളിലും ഈ കാലത്തു ഇംഗ്ലീഷു പഠിക്കുന്ന കുട്ടികൾ
ധാരാളം ഉണ്ടു. എന്നാൽ വേദപുസ്തകവായന ഈ കുഡുംബങ്ങളിലെങ്ങും കേൾ
പ്പാനില്ലന്നു എത്രയും സങ്കടത്തോടു കൂടിതന്നെ പറയേണ്ടിയിരിക്കുന്നു. ഇവയെ
പറ്റി ഞാൻ വിസ്തരിക്ക എന്ന വന്നാൽ സ്വൎഗ്ഗത്തെക്കാൾ അധികം ഇംഗ്ലീഷിനെ
സ്നേഹിക്കുന്നവൎക്കു അസഹ്യം തോന്നിയേക്കാം എങ്കിലും അവയെപ്പറ്റി പിന്നാലെ
തെളിയിച്ചുകൊള്ളാം. ഭൎത്താക്കന്മാരെ നിങ്ങളുടെ ഭാൎയ്യമാരുടെ രക്തം നിങ്ങൾക്കു
വിരോധമായി നിലവിളിക്കുന്നില്ലയൊ. നിങ്ങൾ അവരുടെ സൌന്ദൎയ്യംകൊണ്ടു സ
ന്തോഷിച്ചും സാമൎത്ഥ്യം കണ്ടും തൃപ്തിപ്പെട്ടും ഇരുന്നാലും അവരുടെ രക്തത്തിനു
നിങ്ങൾ കണക്കുകൊടുക്കേണ്ടാ എന്നൊ വിചാരിക്കുന്നതു. എന്റെ പ്രിയപ്പെട്ട ഭാ
ൎയ്യ ഇനിക്കു വന്നുചേൎന്ന നാൾമുതൽ ഈ വലിയ ഐശ്വൎയ്യവും സമ്പത്തും എല്ലാം

ഉണ്ടായെന്നും എന്റെ മൂത്തമകനായ മത്തായിക്കുഞ്ഞിനെ പ്രസവിച്ച നാൾ മുതൽ ഇനിക്ക എപ്പോഴെങ്കിലും വലിയ ഭയവും എല്ലാ കാൎയ്യങ്ങളിലും വേണ്ടതായവും ഉണ്ടായിട്ടുണ്ടു! എന്റെ ഭാൎയ്യയക്കിട്ടും മക്കളെക്കുറിച്ചും പ്രസംഗിക്കുന്ന മന്ന്യസഹോദരന്മാരെ ന്യായവിധിനാളിൽ ഇവരുടെ രക്തം നിങ്ങൾക്ക വിരോധമായി നിലവിളിക്കാതിരിപ്പാനും അവരെ ദൈവഭയത്തിലും ഭക്തിയിലും നടത്തികൊൾവിൻ. യജമാനന്മാരെ നിങ്ങളുടെ ഭൃത്യന്മാരുടെ രക്തം നിങ്ങൾക്ക വിരോധമായി നിലവിളിക്കുന്നില്ലയൊ. നിങ്ങളുടെ കീഴിലുള്ള പുലയർ പറയർ മുതലായി എത്രയൊ ആത്മാക്കൾ നിങ്ങളുടെ കണ്ണുകൾക്ക മുമ്പാകെ നശിച്ചുപോകുന്നതിനെ കണ്ടു നിങ്ങൾ മൌനമായിരിക്കുന്നു. നിങ്ങൾ യഹോവായെ ഓക്കുന്നവരെങ്കിൽ നിങ്ങൾ ഇതിനെ കണ്ടു മൌനമായിരിക്കുന്നതു എങ്ങിനെ. ആകയാൽ നിങ്ങൾക്കും സ്വൎഗ്ഗത്തിൽ ഒരു യജമാനൻ ഉണ്ടെന്നും അവന്റെ മുമ്പാകെ ഇവൎക്കുവേണ്ടി നിങ്ങൾ കണക്ക കൊടുക്കേണ്ടിവരുമെന്നും നല്ലവണ്ണം ഓൎത്തുകൊൾവിൻ. ഉണൎന്നു കാൾവീൻ. (തുടരും) കെ. സി.

---

## അപ്പൊക്രിപ്പാ.

ഇടവക പത്രിക പത്രാധിപർ അവർകൾക്ക.

സാറെ, ഞാൻ ഒരു അംഗ്ലിയക്കാരൻ ആകകൊണ്ടു എന്റെ ലേഖനം നിങ്ങൾ പ്രസിദ്ധപ്പെടുത്തുമൊ എന്ന എനിക്ക സംശയമുണ്ടു. എങ്കിലും ഞാൻ എഴുതുന്ന സംഗതി നിങ്ങൾക്ക വിരോധമുള്ളതല്ലായ്കയാൽ കുറെ ആശ എനിക്കില്ലാഴികയില്ല.

മലയാളമിത്രവും നിങ്ങളും തമ്മിൽ പല സംഗതികളിലും തൎക്കം തുടങ്ങിയിട്ടു വളരെ കാലമായല്ലൊ. മിത്രം ഞാൻ ഉൾപ്പെട്ട സഭയുടെ നായാകയാൽ അതു ജയിച്ചു കാണേണമെന്ന എനിക്ക ആഗ്രഹവും സുവിശേഷസത്യത്തെ പാലിക്കുന്നവരാകകൊണ്ടു വളവും കൃത്രിമവും കൂടാതെ മിത്രം സത്യം മാത്രം പറയുമെന്ന എനിക്ക വിശ്വാസവും ഉണ്ടായിരുന്നു. എങ്കിലും അനാവശ്യ ദൂഷ്യങ്ങൾ കുത്തിപ്പൊക്കുവാൻ മിത്രത്തിനു വളരെ വാസനയുണ്ടെന്നും തൎക്കം മൂക്കുമ്പോൾ സത്യം മറയ്ക്കയും തട്ടാമുട്ടി പറകയും ചെയ്യുന്നതു അതിന്റെ തഴക്കമാണെന്നും മാത്രം മിത്രം ഒരു ബഹുജനവൈമുഖ്യം വരുത്തിയിട്ടുള്ളതല്ലാതെ ഒരു പ്രയോജനവും വരുത്തിയിട്ടില്ലെന്നു കാണുകയാൽ മിത്രത്തിന്റെമേൽ എനിക്കുണ്ടായിരുന്ന സഹതാപവും ആശയും പൊയ്പ്പോകയും നിങ്ങളെക്കുറിച്ചു മുമ്പിൽ ഇല്ലായിരുന്ന ഒരു മതിപ്പും ബഹുമാനവും എന്റെ മനസ്സിൽ ജനിക്കയും ചെയ്തിരിക്കുന്നു എന്ന പറയുമ്പോൾ ഞാൻ മുഖസ്തുതി പറകയാണെന്ന നിങ്ങൾ വിചാരിക്കരുതെന്നു അപേക്ഷിക്കുന്നു.

പോയ ജൂൺ മാസത്തിലെ മിത്രത്തിൽ അപ്പൊക്രിഫാ എന്ന സാധാരണ പറയാറുള്ള പുസ്തകങ്ങളെക്കുറിച്ചു ഒരു പത്രാധിപ പ്രസംഗം ഉണ്ടായിരുന്നതു നിങ്ങളും വായിച്ചിരിക്കുമല്ലൊ. പത്രാധിപരുടെ അഭിപ്രായത്തെ മിക്കവാറും ഖണ്ഡിച്ച ആഗസ്റ്റ മാസത്തിലെ മിത്രത്തിൽ "ഡെൽറ്റാ" എന്നൊരു ലേഖകൻ വേറൊരു പ്രസം

ഗമൊ അധികപ്രസംഗമൊ എഴുതിയിട്ടുള്ളതും കണ്ടിരിക്കയല്ലൊ. മിത്രപത്രാധിപർ അപ്പൊക്രിഫായുടെ പൂർവ്വചരിത്രം ആരാഞ്ഞുപരിശോധിച്ചതിൽ ഓറിഗനും, മെക്ലന്ത, മുതലായ ഗ്രീക്കുപിതാക്കന്മാരും അഗസ്തീൻ മുതലായ ലത്തീൻ പിതാക്കന്മാരു, അലക്സന്ത്രിയായിലെ യൂദന്മാരും കിഴക്കൻ സഭകളും അപ്പൊക്രിഫായെ വേദപുസ്തകമായി വിചാരിച്ചുവന്നു എന്നു തീർച്ചപ്പെടുത്തുവാൻ വേണ്ടതെളിവുകൾ കണ്ടിട്ടുണ്ടെന്നു പത്രാധിപപ്രസംഗംകൊണ്ടു വെളിപ്പെടുന്നു. എന്നാൽ "ഡെൽററാ" വായിച്ച പുസ്തകങ്ങളിൽ മെൽ പേർ പറഞ്ഞ മഹാന്മാർ ഒക്കയും അപ്പൊക്രിഫായെ നിഃഷധിച്ചിരിക്കുന്നതായി ലക്ഷ്യം കണ്ടിട്ടുണ്ടെന്നു പറയുന്നു. ഓറിഗിൻ മുതലായ പിതാക്കന്മാരുടെ കൃതികൾ മിത്രാധിപരും "ഡെൽററാ"യും വായിച്ചിട്ടുണ്ടെന്നു ഭാവിക്കുന്നു എങ്കിലും പത്രാധിപർ വായിച്ചതിനു എതിരായ അഭിപ്രായങ്ങൾ ലേഖകൻ ആ പുസ്തകത്തിൽ തന്നെ കണ്ടു എന്നു പറയുന്നതു ആലോചിക്കുമ്പോൾ ഇവരാരും പുസ്തകങ്ങൾ കണ്ടവരും കേട്ടവരുമല്ലെന്നു തോന്നുന്നു.

ഇനി ഇതിൽ വേറൊരു വിശേഷം കൂടെ ഉണ്ടു. വ്യകാനാൻസാല്യ കൊണ്ടുപൊയ സുറിയാനി വേദപുസ്തകത്തിൽ അപ്പൊക്രിഫാ ഇല്ലെന്നു മിത്രാധിപർ ഒരു സ്വപ്നം കണ്ടു. അതിൽ അപ്പൊക്രിഫാ ഉണ്ടെന്നു നിങ്ങൾ കൈവശമുള്ള ഒരു രെഖയെ ചൂണ്ടികാണിച്ചുംകൊണ്ടു പറഞ്ഞിട്ടും മിത്രാധിപർക്കു വിശ്വാസമില്ലാ. അദ്ദേഹത്തിന്റെ സ്വപ്നം തന്നെയാണ ആധാരമെന്നു തീർച്ചപ്പെടുത്തികളഞ്ഞല്ലൊ. എന്നാൽ ഓറിഗിൻ മുതൽപേരുടെ കൃതികളിൽ മിത്രാധിപർ സ്വന്തകണ്ണാൽ വായിച്ചുകണ്ടെന്നു ഭാവിക്കുന്ന സംഗതികൾ ആ വക പുസ്തകങ്ങളിൽ ഇല്ലെന്നു ഒരു "ഡെൽററാ" പറഞ്ഞപ്പോൾ, അതിനെ അവിശ്വസിപ്പാനൊ തക്കിപ്പാനൊ പത്രാധിപർക്കു ഭാവമില്ലാ. ഇതൊരു വിശേഷമല്ലയൊ.

ഞാൻ ഒറിഗിനെയാകട്ടെ ക്ലെമെന്തിനെയാകട്ടെ ആരെയും കണ്ടില്ല. കണ്ടെന്നു ഭാവിക്കുന്ന ഈ വിദ്വാന്മാർ അന്യോന്യം വിപരീതമായും പറയുന്നു. ഞങ്ങളുടെ അംഗ്ലിയാ തിരുസഭയിലെ പല വൈദികശ്രേഷ്ഠന്മാരും ഓറിഗിൻ മുതൽപേരെ വായിച്ചിട്ടുണ്ടെന്നും പറഞ്ഞു അപ്പൊക്രിഫായെക്കുറിച്ചു ഒട്ടേറെ എഴുതിയിട്ടുണ്ടു. ഇവരും മിത്രാധിപർ മുതൽപേരെ പോലെ മൂട്ടും ചുവടും ഇല്ലാത്തവരല്ലെങ്കിൽ വിശ്വസിപ്പാൻ കൊള്ളാമല്ലൊ എന്നു കരുതി അവർ എഴുതിയിട്ടുള്ള ചില വിവരങ്ങൾ താഴെ കുറിക്കുന്നു.

(൧) അലക്സന്ത്രിയ യൂദന്മാരുടെ സെപ്റ്റജിന്റെ പഴയനിയമം അടങ്ങിയ പ്രാചീനകയ്യെഴുത്തുകളിൽ ഒന്നിലും അപ്പൊക്രിഫാ ഇല്ലാതെയില്ലാ.

(൨) ക്ലെമെന്തു യൂദിത്തിനെ ക്രിസ്ത്യാനികൾക്കു ഒരു ദൃഷ്ടാന്തമായി ചൂണ്ടിക്കാണിച്ചിട്ടുണ്ടു.

(൩) "യെറമിയ പറയുന്നു" എന്നു പറഞ്ഞുംകൊണ്ടു ബാറൂഹിന്റെ പുസ്തകത്തിൽനിന്നും "ദാനിയെൽ പറയുന്നു" എന്നുള്ള തലവാചകത്തോടുകൂടി സൂസന്നാ, ബാലും പെരുമ്പാമ്പും എന്ന പുസ്തകങ്ങളിൽ നിന്നും ഐറിനിയസ പലവാക്യങ്ങളും പകൎത്തിയിട്ടുണ്ടു. അതു കൂടാതെ പ്രാചീന ബിഷ്ദശ്മാരുടെ പെരു ലിസ്റ്റിൽ തൂബിയായെയും ഈ പിതാവു ഉൾപ്പെടുത്തിയിരിക്കുന്നു.

(൪) തെൎത്തുല്യൻ യൂദിത്തിനെ ഒരു "വിശുദ്ധ ദൃഷ്ടാന്തം" എന്നു കല്പിക്കയും ബാറൂഹിൽ നിന്നു ചില ഭാഗങ്ങൾ പകൎത്തുകയും ചെയ്തിട്ടുണ്ടു.

(൫) അലക്സന്ത്രിയായിലെ ക്ലെമെന്തും ഓറിഗിനും അവരുടെ കൃതികളിൽ അപ്പൊക്രിഫായിൽ നിന്നു ധാരാളം വാക്യങ്ങൾ പകൎത്തുകയും ഓറിഗൻ അഫ്രിക്കാനസിനു എഴുതിയ ലേഖനത്തിൽ സൂസന്നായും എസ്തെറിന്റെ ശിഷ്ടവും വേദമാണെന്നു പ്രത്യേകം പറകയും ചെയ്തിട്ടുണ്ടു.

(൬) കപ്രിയാനൊസിന്റെ കൃതികളിൽ അപ്പൊക്രിഫായിൽ നിന്നു ൭൭ വാക്യങ്ങൾ | എടുത്തു പറയുന്നു.

(൭) അംബ്രോസു "വിശുദ്ധ വേദം" പറയുന്നു എന്നുള്ള മുഖവുരയോടുകൂടി എസ്ദ്രാസിന്റെ പുസ്തകത്തിൽ നിന്നു ചില ഭാഗങ്ങൾ എടുത്തു പറയുന്നുണ്ടു.

(൮) അഗസ്തീൻ അപ്പൊക്രിഫയെ ധാരാളം എടുത്തു പ്രയോഗിച്ചിട്ടുള്ളതു കൂടാതെ "[illegible]" എന്ന പുസ്തകത്തെക്കുറിച്ചു "ദിവ്യ അധികാരത്താൽ മാനിക്കപ്പെടതക്കതെന്നും" കൂടെ എഴുതിയിരിക്കുന്നു.

(൯) ഇങ്ങിനെ പ്രാചീന പിതാക്കളുടെ അഭിപ്രായങ്ങൾ എടുത്തുപറവാൻ തുടങ്ങിയാൽ കണക്കില്ല. ആദ്യകാലത്തെ സൂനഹദോസുകളിൽ അപ്പൊക്രിഫായെക്കുറിച്ചു തൎക്കം ഒന്നും ഇല്ലാഞ്ഞതിനാൽ പ്രത്യേകം എടുത്തുപറവാൻ ആവശ്യപ്പെട്ടിരുന്നില്ലെങ്കിലും നിഖ്യായിൽ യൂദിത്തിന്റെ പുസ്തകത്തെക്കുറിച്ചു വേദത്തിന്റെ ഒരു ഭാഗമെന്നു സന്ദൎഭവശാൽ പ്രസ്താവിച്ചിട്ടുണ്ടെന്നു ജെറൊം സാക്ഷിക്കുന്നു.

(൧൦) ൩൯൩-ൽ ഹിപ്പൊയിലും ൩൯൭-ൽ കാൎത്തെജിലും കൂടിയ സൂനഹദോസുകളിൽ അപ്പൊക്രിഫാ പുസ്തകങ്ങൾ കാനൊനായി കൂട്ടത്ത പുസ്തകങ്ങളാണെന്നു തീരുമാനിച്ചിരിക്കുന്നു.

മോൎട്ടിമെർ എന്നും ഡൊബിനി എന്നും പെരായ രണ്ടു ആംഗ്ലിയാ വൈദിക ശ്രേഷ്ഠന്മാരുടെ കൃതികളിൽ നിന്നു എടുത്തു മെൽ ചുരുക്കത്തിൽ എഴുതിയ വിവരണംകൊണ്ടു അപ്പൊക്രിഫാ വേദത്തിന്റെ അംശമാണെന്നു അനേകം പ്രാചീന പിതാക്കളും സൂനഹദോസുകളും സമ്മതിച്ചിരുന്നു എന്നും "ഡൊബറാ" പറയുന്നതുപൊലെ ഇതിനു അ

നുകൂല സാക്ഷികൾ ആരുമില്ലന്ന വായനക്കാർ ഊഹിച്ചുപൊകരുതന്നും കാണിപ്പാൻ മാത്രമെ ഇനിക്കു ഉദ്ദേശമുള്ളു. എന്നാൽ ചിലപിതാക്കൾ അപ്പൊക്രിഫാ പുസ്തകങ്ങളിൽ ചിലതിനെക്കുറിച്ചു സംശയം പറഞ്ഞിട്ടുണ്ടെന്നുള്ളതു ശരിതന്നെ, ചുരുക്കം ചില പിതാക്കളുടെ സംശയം ഈ പുസ്തകങ്ങളുടെ സാധുത്വത്തെ ന്യൂനതപ്പെടുത്തുമെന്ന വിചാരിക്കുന്ന പക്ഷം ഈ ആക്ഷെപം വെദപുസ്തകമെന്ന സമ്മതിക്കപ്പെട്ട ചില പുസ്തകങ്ങൾക്കും തട്ടുന്നതാണ. ദൃഷ്ടാന്തമായി എബ്രായ, ൨-ം ൩-ം യൊഹന്നാൻ, ൨-. പത്രൊസ, യാക്കൊബ, യഹൂദാ, ഈ ലെഖനങ്ങളെയും വെളിപാടിനെയും ചില പിതാക്കൾ അപ്പൊക്രിഫായാക്കി പറഞ്ഞിട്ടുള്ള സ്ഥിതിക്കു അവയെയും വെദമായിസ്വീകരിക്കുന്നതു ഏതു ന്യായത്താൽ എന്നാലോചിച്ചാൽ മതി പ്രൊട്ടെസ്റ്റാന്റ സഭകൾ അപ്പൊക്രിഫായെ നിസ്സാരമാക്കുന്ന എന്ന വച്ചു അതിന്റെ മഹിമയ്ക്കൊ വിലയ്ക്കൊ കുറവുവരുന്നതല്ല. ഞങ്ങളുടെ നവീകരണ പിതാക്കളുടെ കാര്യം നെരുപറവാൻ ഒരു അംഗ്ലിയാക്കാരനായ എനിക്കു ലജ്ജയുണ്ടു. എങ്കിലും അംഗ്ലിയമതത്തിൽ ജനിക്കുകയും അതിൽ നില്ക്കയും ചെയ്യുന്നു എന്ന വച്ചു മിത്ഥ്യത്തെപൊലെ വളച്ചുകെട്ടാനും ഇരുട്ടുകൊണ്ടു ഉരുട്ട അടയ്ക്കാനും എനിക്കു ധൈര്യമില്ല. വാസ്തവം പറഞ്ഞാൽ ഞങ്ങളുടെ നവീകരണപിതാക്കളെല്ലാം ഒരുവക തുമ്പില്ലാത്താവരും മൂട്ടും ചുവടും ഇല്ലാത്തവരുമായിരുന്നു, അവരിൽ പ്രഥമ ഗണനീയനായിരുന്ന ലൂത്തറിന്റെ അഭിപ്രായത്തിൽ യൊബ, എബ്രായ, യാക്കൊബ, യൂദാ മുതലായ പല പുസ്തകങ്ങൾ ത്യാജ്യങ്ങളാണ, കാൽവീൻ വെറെ ചില പുസ്തകങ്ങളുടെ ദിവ്യത്വത്തെ നിഷേധിച്ചു. മോശയുടെ പുസ്തകം, ന്യായാധിപതിമാർ, രാജാക്കൾ, എശായ, മുതലായ ചിലപുസ്തകങ്ങളെ സ്പിനൊസാ സംശയിച്ചിരിക്കുന്നു. ഇങ്ങനെ ഓരോ നവീകരണമഹാന്മാരുടെ അഭിപ്രായം എടുത്തുപറഞ്ഞാൽ എല്ലാവക പ്രൊട്ടെസ്റ്റാന്റ സഹോദരന്മാർക്കും ഒന്നുപോലെ സ്വീകാര്യമായ വെദപുസ്തകം ഇല്ലന്നു ഒരു രോമാഗ്രന്ഥകർത്താവു എഴുതിയിരിക്കുന്നതു വാസ്തവമാണന്നുവരും. ഒരു പ്രൊട്ടെസ്റ്റാന്റുകാരനായി ജീവിച്ചു മരിച്ച കൊബെറ്റ് എന്നയാൾ എഴുതിയിരിക്കുന്നതു, "ലൂതർ, സ്വീൻക്ലിയസ, കാൽവിൻ, ബെസാ, മുതലായി പ്രസിദ്ധപ്പെട്ട നവീകരണ കർത്താക്കളെപ്പൊലെ അത്ര പരമദ്രോഹികൾ ലോകത്തിൽ ഒരു കാലത്തും ഉണ്ടായിട്ടില്ല. അവർ പൈശാചികങ്ങളായ എല്ലാവക ദുർമ്മാർഗ്ഗനടപടികൾക്കും പ്രസിദ്ധന്മാരായിരുന്നു എന്നു അവരുടെ അനുഗാമികൾ തന്നെ സമ്മതിക്കുന്നു. നല്ല പ്രവൃത്തികൾ രക്ഷയ്ക്കു ആവശ്യമില്ലന്നുള്ള ഒരു സംഗതിയിൽ മാത്രമെ ഇവരിൽ അഭിപ്രായ യോജ്യത ഉണ്ടായിരുന്നുള്ളു അവരുടെ ഈ ഉപദേശത്തിന്നു അവരുടെ ജീവിതം ദൃഷ്ടാന്തങ്ങളുമായിരുന്നു.

൧൮൬൦-ാം മാൎച്ച ൨൩൹ ഈ സംഗതിയെക്കുറിച്ചു പാൎലിയാമെണ്ടിൽ ഒരു വാദം ഉണ്ടായപ്പോൾ അംഗ്ലിയ സഭ സ്വാതന്ത്ര്യത്തിന്മേൽ അടിസ്ഥാനപ്പെടുത്തിയതാകയാൽ പള്ളിക്രമത്തിലൊ വിശ്വാസപ്രമാണത്തിലൊ ഉൾപ്പെട്ട വല്ല ഉപദേശത്തിലും ഒരുത്തൻ ചേരാതിരുന്നാൽ അതു അവനെ പട്ടത്വത്തിന്ന അയോഗ്യനാക്കുന്നു എന്ന തീരുമാനിച്ചുകൂടാ എന്ന നൊൎവിച്ചിലെ ബിഷോപ്പ പ്രസ്താവിച്ചു. അതിന്ന മറുപടിയായി ലണ്ടൻ ബിഷോപ്പു പറഞ്ഞ പ്രസംഗത്തിൽ, ഈ അഭിപ്രായം അംഗ്ലിയാസഭെക്കു നാശമാണെന്നും വൈദിക വടക്കുനോക്കിയുടെ സൂചി എപ്പോഴും ശരിയായും സ്ഥിരമായും ഇരിക്കണമെന്നും പറഞ്ഞു. അപ്പോൾ സഭയിലെ വേറൊരു അംഗം എഴുനേറ്റ വടക്കുനോക്കിയുടെ സൂചി വളഞ്ഞു പുളഞ്ഞു പോയി, ഇനി ആരു വിചാരിച്ചാലും നേരെ ആക്കുവാൻ കഴികയില്ലെന്ന പ്രസ്താവിച്ചതായി ഒരു പുസ്തകത്തിൽ ഞാൻ വായിച്ചിട്ടുണ്ടു.

മിത്രാധിപരും കൂട്ടരും ഇതുപോലെ വളഞ്ഞുപുളഞ്ഞ വടക്കുനോക്കിയാണ. നേരെയാകുന്ന വകയല്ല, അതിനാൽ പത്രാധിപരെ നിങ്ങൾ ഇവരോടു തൎക്കിക്കാതിരിക്കയാണ ഭേദമെന്ന എനിക്കു തോന്നുന്നു

ഒരു സാക്ഷാൽ അംഗ്ലിയാക്കാരൻ.

## അപ്പൊക്രിഫായും മലയാളമിത്രവും.

അപ്പൊക്രിഫാ എന്ന സാധാരണ പറയാറുള്ള പുസ്തകങ്ങളെക്കുറിച്ചു ഈവക പത്രികയും മിത്രവും തമ്മിൽ നടന്നുവരുന്ന വാദങ്ങൾ വായിച്ച ഒരു അംഗ്ലിയാക്കാരൻ ൧൦-ാം സെപ്തമ്പർ മാസത്തിലെ മിത്രം കണ്ടശേഷം മിത്രാധിപരുടെ ശിരസ്സിൽ നെല്ലിക്കാത്തളം വെക്കയൊ അദ്ദേഹത്തെ ഭ്രാന്താശുപത്രിയിൽ അയക്കയൊ ചെയ്യേണ്ട സമയം അതിക്രമിച്ചിരിക്കുന്നു എന്ന ഞങ്ങളോടു പറകയുണ്ടായി. ഇത്ര ൧൦-ാം പ്രാവശ്യത്തെ മിത്രവാദം വായിക്കുന്ന ഏവൎക്കും തോന്നാവുന്ന ഒരു അഭിപ്രായമാണെന്ന പറവാൻ സംശയമില്ല. മിത്രാധിപർ ദുൎബ്ബുദ്ധിയോടു കൂടെയല്ല ഇതെഴുതിയതെന്ന കാണ്മാൻ മിത്രത്തിൽനിന്ന താഴെ പകൎത്തുന്ന ഭാഗം ആലോചിച്ചാൽ മതി. മിത്രം പറയുന്നതു:-

“തൎക്കത്തോടു യോജ്യതയില്ലാത്ത വേറൊരു സംഗതി (ജ്ഞ. പത്രിക) പത്രാധിപർ കൊണ്ടുവന്നിരിക്കുന്നു. അതായതു ബ്യുകാനാന്റെ പുസ്തകത്തിൽ അപ്പൊക്രിഫാ ഉണ്ടെന്നു മാത്രമല്ല അതിൽ യാക്കോബായ വായനകുറിപ്പുണ്ടെന്നുള്ളതുതന്നെ. വായനക്കാർ സൂക്ഷിച്ചു ഗ്രഹിക്കണം ബ്യുകാനാന്റെ പുസ്തകം പത്രികാധിപർ കണ്ടിട്ടില്ല. വേറൊരു വിവരണത്തിൽനിന്ന അപ്പൊക്രിഫാ ഉണ്ടെന്ന നിശ്ചയിച്ചതാകുന്നു. എന്നാൽ യാക്കോബായ വായന ഉണ്ടെന്നു നിശ്ചയിച്ചതു മുമ്പൊരു പത്രികയിൽ പറഞ്ഞിരുന്നതു പോലെ ഇവിടെ സുറിയാനി പട്ടക്കാരും പത്രികാധിപരും ഉപകരിക്കുന്ന പുസ്തകം നോക്കിയിട്ടാണ. എന്നാൽ ഈ പുസ്തകത്തിൽ അപ്പൊക്രിഫായുടെ മണംപോലുമില്ലെന്നു ഞങ്ങൾക്കു നിശ്ചയമുണ്ടു. അതുകൊണ്ടു തന്റെ കൈവശമിരിക്കുന്ന പുസ്തകം ബ്യുകാനാന്റേതാണെങ്കിൽ അതിൽ അപ്പൊക്രിഫാ എവിടെ. ബ്യുകാനാന്റെ പുസ്തകത്തിൽ അപ്പൊക്രിഫാ ഉണ്ടെങ്കിൽ അതിൽ യാക്കോബായ വായന ഉണ്ടെന്നു മുമ്പുപറഞ്ഞ വാദം സാധുവാകുന്നതു എങ്ങനെ. സുറിയാനിഭാഷയിൽ തൎജ്ജമകൾ ഒന്നിൽ അധികം ഉണ്ടായിട്ടുണ്ടെന്നും ഇവിടെ ഉപകരിച്ചുവരുന്ന പുസ്തകം അവയിൽ ഏതെന്ന നിശ്ചയമില്ലെന്നും സമ്മതിക്കേണ്ടിവരുന്നു”.

മിത്രം ഇതിൽ പറയുന്ന യുക്തി എന്താണെന്നു ഞങ്ങൾക്കു നല്ലപോലെ മനസ്സിലാകുന്നില്ല. ബ്യൂക്കാനന്റെ പുസ്തകം ഞങ്ങൾ കണ്ടിട്ടില്ല. അതിൽ അപ്പോക്രിഫാ ഉണ്ടെന്നു ആ പുസ്തകം കണ്ടവർമാത്രമല്ല അതു ഇന്നും സൂക്ഷിച്ചു വച്ചുകൊണ്ടിരിക്കുന്ന കേംബ്രിഡ്ജ് സർവ്വകലാശാലക്കാരാണ പറയുന്നതു. അവരെ വിശ്വസിക്കാൻ പാടില്ലെന്നു പറയുന്നതു മിത്രാധിപരുടെ ഭ്രാന്തൊ സ്വബുദ്ധിയൊ? മിത്രാധിപർ മൂന്നുപന്തീരാണ്ടു കാലം തപസ്സു ചെയ്താൽപോലും അതിൽ അപ്പോക്രിഫാ ഇല്ലെന്നു പറവാൻ കഴികയില്ല. ഇതു വാദമെന്നു വെയ്ക്കുമുണ്ടെങ്കിൽ ആ ചുണ ഒന്നു കണ്ടാൽ കൊള്ളാം. അതിൽ യാതൊരു വായന ഉണ്ടെന്നു ഞങ്ങൾ പറഞ്ഞതു തെറ്റാണെന്നാണ ഇപ്പോൾ വാദിക്കുന്നതു. മലയാളമിത്രം ൧൧. വാല്യം ൮-ാം ലക്കം ൧൬൦-ാം പുറത്തു ചേർത്തിരിക്കുന്ന ഒരു വാചകം കേട്ടുകൊൾവിൻ. "ഡാക്തർ ബ്യൂക്കാനൻ ൧൮൦൭ൽ മാർത്തോമ്മാ സമ്മാനം കൊടുത്തതും ഇപ്പോൾ കേംബ്രിജിൽ സൂക്ഷിച്ചിരിപ്പുള്ളതുമായ സുറിയാനി വിശുദ്ധവേദം ഈ സഭയുടെ സ്വാതന്ത്ര്യത്തിനു സാക്ഷി പറയട്ടെ. അതിൽ നിന്നു പകർപ്പുകൾ അച്ചടിച്ചവ പല പള്ളികളിലും ഇപ്പോഴും ഉണ്ടു. സുറിയാനി വേദപുസ്തകത്തിൽ ഞായറാഴ്ചകളിലും പെരുനാളുകളിലും പള്ളിയിൽ വായിപ്പാനുള്ള വേദഭാഗങ്ങൾ എഴുതിയിരിക്കുന്നതുപോലെ ഈ വേദപുസ്തകത്തിലും കാണുന്നുണ്ടു". ഇവിടെ നടപ്പുള്ള അച്ചടിച്ച സുറിയാനി വേദം ബ്യൂക്കാനന്റെ പുസ്തകത്തിന്റെ പകർപ്പെന്നത്രെ മിത്രം അന്നു പറഞ്ഞതു. അച്ചടിപ്പുസ്തകത്തിൽ കാണുന്ന വായനക്കുറിപ്പുകൾ കൈയെഴുത്തുകാരുടേതാണെന്നു ധാരാളം രേഖയോടുകൂടെ ഞങ്ങൾ അന്നു കാണിച്ചുകൊടുത്തപ്പോൾ മിത്രം മൗനമായിരുന്നുകളഞ്ഞു. അച്ചടിപ്പുസ്തകം ബ്യൂക്കാനന്റേതിന്റെ പകർപ്പെന്നും ഇതിൽ വായന ഉണ്ടെങ്കിൽ അതിലും ഉണ്ടെന്നും മുമ്പിൽ വാദിച്ച മിത്രാധിപർ ഇപ്പോൾ പറയുന്നതു ഇതിൽ ഉണ്ടെങ്കിലും അതിൽ ഇല്ലെന്നാണ. മിത്രത്തിന്റെ ഇപ്പോഴത്തെ വാദമൊ മുമ്പിലത്തെ വാദമൊ ഏതാണ സ്വസ്ഥബുദ്ധിയോടുകൂടെ എഴുതിയതെന്നു കേട്ടാൽ കൊള്ളാം. അച്ചടിച്ച പുസ്തകം ബ്യൂക്കാനന്റേതാണെങ്കിൽ അതിൽ അപ്പോക്രിഫാ എവിടെ എന്നാണ മിത്രത്തിന്റെ അടുത്ത യുക്തി. അച്ചടിച്ച സുറിയാനി വേദം ബൈബിൾ സൊസൈറ്റി അച്ചടിപ്പിച്ചതാണെന്നും അപ്പോക്രിഫാ അച്ചടിപ്പിക്കയില്ലെന്നുള്ളതു ആ സമൂഹത്തിന്റെ ഒരു നിശ്ചയമാണെന്നും അറിഞ്ഞിരിക്കെ അവർ അച്ചടിപ്പിച്ച പുസ്തകത്തിൽ അപ്പോക്രിഫാ ഇല്ലെങ്കിൽ മൂലത്തിൽ ഉണ്ടാവാൻ പാടില്ലെന്നു പറയുന്ന വാദം ഭ്രാന്തെന്നു ആർക്കും പറയാം.

൨. മിത്രത്തിന്റെ ചിത്തഭ്രമം ഇനി കാണ്മാനുള്ളതു മതസംഗതിയെക്കുറിച്ചു പറയുന്ന അഭിപ്രായത്തിൽ ആകുന്നു. അപ്പോക്രിഫാ എന്നു പറയപ്പെടുന്ന പുസ്തകങ്ങളെക്കുറിച്ചു "പ്രമാണപ്പെട്ട പുസ്തകങ്ങളെപോലെ സഭയിൽ അംഗീകരിക്കപ്പെട്ടവ" എന്നു മതസംഗതിയിൽ പ്രത്യേകം എടുത്തു പറഞ്ഞിട്ടുള്ള "വാചകത്തിനു പത്രാധിപർ കൊടുത്തിരിക്കുന്ന അർത്ഥമില്ലെന്നു സൂക്ഷ്മമാകുന്നു" എന്നു മിത്രം തീർച്ചപ്പെടുത്തിയിരിക്കുന്നു. "സഭയിൽ അംഗീകരിക്കപ്പെട്ടവ" എന്ന പദം മലയാളവാക്കുകൾക്കു മിത്രനിഘണ്ടുപ്രകാരം "സഭയിൽ നിഷേധിക്കപ്പെട്ടവ" എന്നർത്ഥം കല്പിക്കണമെന്നാണല്ലോ മിത്രത്തിന്റെ യുക്തി. ഇതു മുഴുഭ്രാന്താണെന്നു പറയേണമെന്നില്ലല്ലോ.

൩. മിത്രത്തിന്റെ മൂന്നാമത്തെ ചിത്തഭ്രമചിഹ്നം പ്രദർശിപ്പിച്ചിരിക്കുന്നതു കാനോൻ വാചകത്തിൽ ആകുന്നു. കാനോനിൽനിന്നു മിത്രം പകർത്തിയിരിക്കുന്ന ഭാഗങ്ങളിൽ "പിന്നെ പറയുന്നതുപോലെയുള്ള മറ്റു കൃതി ഒന്നുമില്ലെ"ന്നു വാദിക്കുന്നു. വായനക്കാരുടെ അറിവിനു വേണ്ടി കാനോന്റെ ശരിയായ തർജ്ജമ താഴെ ചേർക്കുന്നു.

"പട്ടക്കാരും അത്മായക്കാരുമായ എല്ലാവർക്കും വിശുദ്ധ പുസ്തകങ്ങൾ ഇവയായിരിക്കണം. പഴയനിയമത്തിൽ മൂശയുടെ ൫, യോശുവാ ൧, ന്യായാധിപതിമാർ ൧, രൂഥ ൧, യെഹൂദീത്ത ൧, രാജാക്കളുടെ ൪, നാളാഗമം ൨, എസ്രാ ൨, എസ്തേർ ൧, തൂബീദ ൧, മക്കബായക്കാർ ൩, ഇയ്യോബ ൧, ൧൫൦ സങ്കീർത്തനങ്ങൾ അടങ്ങിയ ദാവീദിന്റെ ൧, ശ്ലേമോന്റെ ൫, നിബിയന്മാരുടെ ൧൬. എന്നാൽ ഇവ പൈതങ്ങളുടെ പഠിത്വത്തിനു വേണ്ടിയുള്ള ബെൻസീറാ കൂടാതെയാകുന്നു. പു

തിയനിയമത്തിൽ ഏവൻഗേലിയൊൻ ൪, പൌലുസിന്റെ ലേഖനങ്ങൾ ൧൪, പത്രോസിന്റെ ൨, യോഹന്നാന്റെ ൩, യാക്കോബിന്റെ ൧, യൂദായുടെ ൧, ക്ലെമിസിന്റെ ൨, ക്ലെമിസിന്റെ രഹസ്യ പുസ്തകങ്ങൾ ൮, ശ്ലീഹന്മാരുടെ നടപ്പു ൧ ........ വലിയ അത്താനാസ്യൊസ (പറയുന്ന അഭിപ്രായം) ഹെകംസാബെസായും ജെസ്സീറായും എസ്തേറും യൂദിത്തും തൊബീത്തും ശ്ലീഹന്മാരുടെ ദീദാക്കീസ എന്നു വിളിക്കപ്പെടുന്നതും ഇടയന്മാരും കാനോനായിട്ടു നിശ്ചയിക്കപ്പെട്ടവയല്ല ദൈവഭക്തിയുടെ ഉപദേശത്തിനും പഠിപ്പിത്തിനുമായിട്ടു വായിക്കപ്പെടുവാൻ ബാവാന്മാരാൽ വേർതിരിക്കപ്പെട്ടവയാകുന്നു. എന്നാൽ അപ്പൊക്രീപ്പാ അതായതു ഗൂഢമായുള്ളവ എന്നു വിളിക്കപ്പെടുന്ന പുസ്തകങ്ങളെ അവയാൽ പരമാർത്ഥികളെ വഞ്ചിപ്പാൻ വേണ്ടി വേദവിപരീതികൾ എഴുതുന്നു".

ഇതിൽനിന്നു എന്തെല്ലാം പ്രത്യക്ഷപ്പെടുന്നു എന്നു നോക്കാം. ൧-മതു. അന്നത്തെ നിഖ്യക്കാം പട്ടക്കാർക്കു വേദപുസ്തകങ്ങൾ ഇന്നവയാണെന്നു പ്രവൃത്തമാപ്പെട്ടതായി ലിസ്റ്റ തന്നിരിക്കുന്നു. ആ ലിസ്റ്റിൽ അപ്പൊക്രീഫാ എന്നു പറയുന്നവ എല്ലാം ഉൾപ്പെടുന്നു. മതസംഗതിയിൽ പറയുന്ന ലിസ്റ്റും ഈ ലിസ്റ്റും തമ്മിൽ ഭേദമൊന്നുമില്ല. സഭയുടെ അംഗീകരണം ഈ കാനോൻ വാചകത്തിൽ രക്ഷിച്ചിട്ടില്ലായിരിക്കുന്നു. എന്നാൽ പിതാക്കന്മാരിൽ ചിലക്കു അവയിൽ ചിലതിനെ കുറിച്ചു അഭിപ്രായഭേദമുണ്ടായിരുന്നു എന്നു കാണിപ്പാൻ അത്താനാസ്യൊസിന്റെ അഭിപ്രായം എടുത്തു പറഞ്ഞതിലും മിത്രം പറയുന്ന അപ്പൊക്രീഫാകളെ അപ്പൊക്രീഫാമായിട്ടല്ല പറഞ്ഞിരിക്കുന്നതു. ദൈവഭയത്തെ വർദ്ധിപ്പിക്കുന്നതിനും പഠിപ്പിക്കുന്നതിനും വേണ്ടി വായിക്കപ്പെടുവാൻ ബാവാന്മാരാൽ വേർതിരിക്കപ്പെട്ടവയാണെന്നു എഴുതിയിരിക്കുന്നു. എന്നാൽ അപ്പൊക്രീഫാ എന്നുള്ള പേർ ആ പിതാവു കല്പിച്ചിരിക്കുന്നതു വിശ്വാസികളെ വഞ്ചിപ്പാൻ എടത്തൂട്ടുകാർ എഴുതുന്ന പുസ്തകങ്ങൾക്കാകുന്നു. മിത്രം ഇപ്പോൾ വാദിക്കുന്നതു അപ്പൊക്രീഫാ എന്ന പദം ഇവിടെ പ്രയോഗിച്ചിരിക്കുന്നതു അവിടെ പേർവിവരം പറഞ്ഞിരിക്കുന്ന ഹെകംസാബെസാ മുതലായ പുസ്തകങ്ങളെ സംബന്ധിച്ചാകുന്നു എന്നത്രെ. ആ പുസ്തകങ്ങൾ ദൈവഭക്തി വർദ്ധിപ്പിക്കുന്നതിനു പിതാക്കന്മാരാൽ വേർതിരിക്കപ്പെട്ടവ ആണെന്നും അപ്പൊക്രീഫാ എന്നു വിളിക്കപ്പെടുന്നവ വിശ്വാസികളെ വഞ്ചിപ്പാൻ എടത്തൂട്ടുകാർ എഴുതുന്നവയാണെന്നും നേരെ പറഞ്ഞിരിക്കുന്ന വാചകങ്ങളുടെ അർത്ഥം മിത്രവാദപ്രകാരം ധരിക്കേണ്ടിവരുന്നതു എങ്ങിനെയെന്നു വച്ചാൽ, ദൈവഭക്തി വർദ്ധിപ്പിക്കുവാൻ പിതാക്കന്മാർ വേർതിരിച്ചു വച്ചിരിക്കുന്ന പുസ്തകങ്ങൾ വിശ്വാസികളെ വഞ്ചിപ്പാൻ എടത്തൂട്ടുകാർ എഴുതിയവയാണ. കാനോനിലെ വാചകത്തിനു ഈ അർത്ഥം കല്പിക്കുവാൻ തക്ക മനുഷ്യന്മാർ എവിടെയെങ്കിലും ഉണ്ടെന്നു ഞങ്ങൾക്കു തോന്നുന്നില്ല. മിത്രാധിപരുടെ തല പത്രികയുടെ അടി കൊണ്ടു ചുറ്റി കറങ്ങിയപ്പോൾ ഈ വിധം ഭ്രാന്തു പിടിച്ചുപോയി എന്നല്ലാതെ ഒന്നും പറവാൻ ഞങ്ങൾ കാണുന്നില്ല.

വാചകത്തിന്റെ അർത്ഥം എങ്ങിനെയും ഇരിക്കട്ടെ. കാനോനിൽനിന്നു മിത്രം പകർത്തിയതിൽ മറ്റുകൃത്രിമവുമുണ്ടോ ഇല്ലയൊ, വല്ല വഞ്ചനയും പ്രയോഗിച്ചിട്ടുണ്ടോ എന്നാണ നോക്കം. പത്രാധിപരുടെ മേൽ ഞങ്ങൾ വഞ്ചനക്കുറ്റം ആരോപിക്കയും മിത്രം ൧൦-ാം വാല്യത്തിലും ൧൩-ാം വാല്യത്തിലും പകർത്തിയിരുന്ന ഭാഗങ്ങളെ എടുത്തു ചേർത്തു വ്യത്യാസം കാണിക്കയും ചെയ്തു. ൧൦൭൦-ാമാണ്ടത്തെ കാനോനും ൧൦൭൩-ലെ കാനോനും ഞങ്ങൾക്കു ഒന്നാണ. മിത്രത്തിനു ഈ മൂന്നു വർഷത്തിനിടയിൽ കാനോൻ ഭേദപ്പെട്ടുപോയി. മിത്രം ൧൦-ാം വാല്യത്തിൽ പകർത്തിയിരുന്ന കാനോൻ വാചകത്തിൽ ഉണ്ടായിരുന്ന ചില പദങ്ങളെ നീക്കിയും ഇല്ലാത്ത വാക്കുകളെ ചേർത്തും വാചകമദ്ധ്യത്തിൽ പൂർണ്ണവിരാമം കൊടുത്തും ഒരു പുതിയ കാനോൻ ഇപ്പോൾ മിത്രം സൃഷ്ടിക്കയും അതും സാക്ഷാൽ കാനോന്റെ പകർപ്പാണെന്നു ധരിപ്പിക്കുവാൻവേണ്ടി ഉദ്ധരണചിഹ്നം പ്രയോഗിക്കയും ചെയ്തു. ഇതു വഞ്ചനയാണെന്നു ഞങ്ങൾ സ്പഷ്ടമായി തെളിയിച്ചിട്ടും അതിനു മിത്രം സമാധാനം പറയാതെ അതുമിതും പറഞ്ഞു കടന്നുകളവാൻ ഭാവിക്കുന്നു. ഇച്ച ഞങ്ങൾ മിത്രാധിപരെ ഒരടി മുമ്പോട്ടു ഓടുവാൻ സമ്മതിക്കയില്ല. നേരെനിന്നു സമാധാനം പറകയൊ പുരുഷത്വപ്രകാരം പിഴമേറ്റു കഴിച്ചു എഴുതി വയ്ക്കയൊ ചെയ്യു

ണം. സൂത്രത്തിൽ ചാടുവാൻ സമ്മതിക്കയില്ല. മിത്രപത്രാധിപർ ഈ കാര്യത്തിൽ ഒരു പത്രാധിപർ എന്നല്ല സാമാന്യക്കാർപോലും കാണിക്കാത്ത വഞ്ചനയും കൃത്രിമവും കാണിച്ചു എന്നുള്ള കുറ്റം ഞങ്ങൾ അദ്ദേഹത്തിന്റെ മേൽ ആരോപിച്ചു യഥാർത്ഥം വെളിപ്പെടുത്തിയിട്ടും കുറ്റം സമ്മതിക്കാതെ ഇരുട്ടുകൊണ്ടു ഓട്ട അടയ്ക്കുവാൻ ശ്രമിക്കുന്നതു ആലോചിക്കുമ്പോൾ മിത്രം വായനക്കാരെ തെറ്റിദ്ധരിപ്പിക്കുവാൻ മനഃപൂർവ്വം ഈ കൃത്രിമം ചെയ്തു എന്ന അനുമാനിക്കാതിരിപ്പാൻ പാടില്ല. അതുകൊണ്ടു മിത്രാധിപർ ധൈര്യപുരുഷനാണെങ്കിൽ ഈ ആഗസ്റ്റ മാസത്തിലെ മിത്രത്തിൽ പകർത്തിയ കാനോൻ വാചകം മൂലകാരന്റെ ശരിയായ തർജ്ജമയോ ൨൦-ാം വാല്യം ൯-ാം ലക്കം മിത്രത്തിൽ മിത്രംതന്നെ പ്രസിദ്ധപ്പെടുത്തിയ കാനോൻ തർജ്ജമയുടെ ശരിയായ പകർപ്പോ ആണെന്നു തെളിയിക്കുവാൻ ഞങ്ങൾ അദ്ദേഹത്തെ പോരുവിളിക്കുന്നു. അതിനു കഴിയാത്തപക്ഷം മിത്രാധിപരുടെ മേൽ ഞങ്ങൾ ആരോപിക്കുന്ന കുറ്റം സമ്മതിച്ചു വായനക്കാരോടു ക്ഷമായാചനം ചെയ്യേണ്ടതു ഒരു ഉത്തമന്റെ ചുമതലയാണെന്നു പറഞ്ഞുകൊള്ളുന്നു. ഇവയിലേതെങ്കിലും ചെയ്യാത്തപക്ഷം മിത്രത്തിന്റെ മേൽ വഞ്ചനക്കുറ്റം വീണ്ടും വീണ്ടും ഞങ്ങൾ ആരോപിക്കുന്നതാണ.

൩-ാമത്തെ മിത്രഭ്രാന്തു വായനക്കുറിപ്പിലാണു. അപ്പൊക്രിഫായെ സുറിയാനസഭ വേദമായി വിചാരിച്ചിരുന്നു എന്നുള്ള മിത്രവാദത്തിനു ഒരു പ്രധാന തെളിവായിട്ടുകൊണ്ടു വന്ന ലക്ഷ്യം സുറിയാനിക്കാരുടെ വായനക്കുറിപ്പിൽ അപ്പൊക്രിഫാ ഇല്ലന്നായിരുന്നു. അതുടനെ ഞങ്ങൾ കാണിച്ചപ്പോൾ കുറിപ്പുപുസ്തകത്തിൽ അപ്പൊക്രിഫാ പുസ്തകങ്ങളുടെ പേർ എടുത്തുപറഞ്ഞിട്ടുണ്ടെന്നു മാത്രം സമ്മതിക്കുന്നു. കുറിപ്പിൽ അദ്ധ്യായവും പാസോക്കായും പറഞ്ഞിരിക്കുന്നില്ലെന്നാണു ഇപ്പോഴത്തെ കുറ്റം. അപ്പൊക്രിഫാ സുറിയാനി സഭയിൽ കയ്യെഴുത്തായിട്ടല്ലാതെ അച്ചടിച്ചിട്ടില്ല. അദ്ധ്യായവും പാസോക്കായും ഉള്ള കയ്യെഴുത്തു പുസ്തകം എവിടെയെങ്കിലും കാണിച്ചുതരാമെങ്കിൽ കൊള്ളാം. അപ്പൊക്രിഫായെന്ന സുറിയാനി വേദപുസ്തകത്തിന്റെ ഏതു ഭാഗവും കയ്യെഴുത്തായിട്ടുള്ളതിൽ അദ്ധ്യായവും പാസോക്കായുമായിഭാഗിച്ചിട്ടില്ല. ഈ വിഭാഗം യൂറോപ്യന്മാർ ചെയ്ത ഒരു പരിഷ്കാരമാണു. അച്ചടിപുസ്തകത്തിൽ ആ പരിഷ്കാരം ചെയ്തിട്ടുള്ളതുകൊണ്ടു പലതര സൌകര്യമുള്ളതിനാൽ കുറിപ്പിൽ അദ്ധ്യായവും വാക്യവും കൂടെ ചേർത്തു. അപ്പൊക്രിഫാ കയ്യെഴുത്തായിമാത്രം ഉള്ളതിനാലും അതിൽ ഈ വിഭാഗങ്ങൾ ഇല്ലാത്തതിനാലും അദ്ധ്യായവും പാസോക്കായും പറവാൻ നിർവാഹം ഇല്ലാത്തതുകൊണ്ടു കുറിപ്പിലും ഇല്ലാ. ഇല്ലാത്ത അദ്ധ്യായവും പാസോക്കായും കുറിപ്പിൽ ചേർക്കാഞ്ഞതുകൊണ്ടു അപ്പൊക്രിഫാ നിസ്സാരമാണെന്നു തീരുമാനിച്ച മിത്രയുക്തി ഭ്രാന്താണൊ അല്ലയൊ വായനക്കാർ വിധിക്കട്ടെ.

മിത്രം ഈ പ്രാവശ്യം ഒരു പുതിയ തർക്കം കൂടെ പുറപ്പെടുവിച്ചിട്ടുണ്ടു. കുറിപ്പുപുസ്തകത്തിലെ വായനക്രമവും അച്ചടി വേദപുസ്തകത്തിലെ വായനക്രമവും തമ്മിൽ ചില സ്ഥലങ്ങളിൽ വ്യത്യാസമുള്ളതുകൊണ്ടു അച്ചടി വേദപുസ്തകത്തിലെ കുറിപ്പും അച്ചടി വേദപുസ്തകവും യാക്കോബായക്കാരുടേതല്ല, ആ പുസ്തകത്തിൽ അപ്പൊക്രിഫാ ഇല്ലാത്തതുകൊണ്ടു അതു ബൈക്കാനാന്റേതുമല്ല. കുറിപ്പുകൾ കൊണ്ടു പണ്ടു ചില അനുമാനങ്ങൾ ഉണ്ടാക്കിയതെല്ലാം വെറുതെയാണു. ഇതാണു തർക്കം. ഭേഷ് തർക്കം. അംഗ്ലിയാ പള്ളിക്രമപുസ്തകത്തിൽ കാണുന്ന വായനക്രമവും ചില അംഗ്ലിയാ പഞ്ചാംഗങ്ങളിൽ കാണുന്ന വായനക്രമവും തമ്മിൽ പലവ്യത്യാസങ്ങൾ കാണുന്നു. അതുകൊണ്ടു ഒന്നു അംഗ്ലിയാ സഭയുടേതും മറ്റേതു പരിന്ത്രോസ്സു സഭയുടേതുമാണ്. ക്യൂ. ഇ. ഡി. എന്താണു ഇതു മിത്രം സമ്മതിക്കുന്നൊ?.

പഴയ സിമ്മനാരിപള്ളിയിൽ ഒരു ഞായറാഴ്ച യാക്കോബിന്റെ കുർബ്ബാനക്രമവും പിറെറ ഞായറാഴ്ച ഈവാനിയോസിന്റെ ക്രമവും ചൊല്ലുന്നതു കേട്ടു. സിമ്മനാരിപള്ളി തലെഞായറാഴ്ച യാക്കോബായ പള്ളിയും പിറെറഞായറാഴ്ച ഈവാനിയൂസായമതക്കാരിലെപള്ളിയും ആയിരുന്നു എന്നുമിത്രം വാദിക്കുന്നുവൊ?. ചെറിയ പള്ളിയിൽ ഒരുകുട്ടിയെ ബർ എബ്രായയുടെ മാമോദീസാക്രമം ചൊല്ലിയും വലിയപള്ളിയിൽ ഒരുകുട്ടിയെ ദീവന്നാസ്യോസു ബർസ്ലീബിയുടെ മാമ്മൂദീസാക്രമം ചൊല്ലിയും ജ്ഞാനസ്നാനപ്പെടുത്തി. ഒരുപള്ളി യാക്കോബായയും മറെറതു സപ്ര്ഞ്ഞി

സ്ക്രസ്സുകാരുടെതും ആണെന്നു വാദിപ്പാൻ മിത്രം തയ്യാറുണ്ടോ.? കുബ്ബാന, മാമ്മൂദീസാ, പ്രിശ്ശയൻ, ആണ്ടുതക്സാ, വായന, മുതലായവ ഒക്കയും തങ്ങൾക്കു ഒന്നല്ല ഉള്ളതെന്നു മനസ്സിലാക്കിക്കൊള്ളണം. അച്ചടിച്ച വേദപുസ്തകത്തിലെ വായനക്രമം ആരുടെയാണെന്നു മിത്രത്തിനു നിശ്ചയമില്ലെങ്കിൽ നിശ്ചയമുള്ള ഒരാളിനെ പറഞ്ഞു തരാം. യാക്കോബായക്കാരുടെ ഒരു പ്രധാന സ്ഥലമായ മൂസലിൽ വളരെക്കാലം മിഷ്യനറിയായിരുന്ന ബാഡ്ജർ എഴുതിയിരിക്കുന്നതു, "ഇവർ (ബൈബൽ സൊസയറ്റി) അച്ചടിപ്പിച്ച സുറിയാനി പുതിയനിയമം യാക്കോബായ വായനക്രമം അനുസരിച്ചുകൊണ്ടു അച്ചടിച്ചിരിക്കുന്നതു. ഏതു സംഗതിയുടെ സ്മാരകത്തിനു പള്ളിയിൽ വായിക്കപ്പെടുവാൻ നിശ്ചയിച്ചിരിക്കുന്നുവൊ ആ സ്മാരകത്തിന്റെ തലവാചകം പാഠത്തിനു വച്ചിരിക്കുന്നു. എന്നാൽ ഈ തലവാചകങ്ങളിൽ ചിലതു തെററന്നു നാം വിചാരിക്കുന്ന മരിച്ചവർക്കു വേണ്ടിയുള്ള പ്രാൎത്ഥന മുതലായ ഉപദേശങ്ങളെ സൂചിപ്പിക്കുന്നതുകൊണ്ടു മററു തലവാചകങ്ങൾ അച്ചടിച്ച കല്ലാസു തുണ്ടുകൾ പിന്നീടു മൂലതലവാചകത്തിന്റെ മീതെ ഒട്ടിച്ചുവിട്ടു. ഇങ്ങനെ ഈ പതിപ്പു ശുദ്ധ വെദാഗമവാക്യങ്ങൾ മാത്രമൊ. യാക്കൊബായക്കാരുടെ വായനക്രമം അനുസരിച്ചതൊ രണ്ടുമല്ലാതതാക്കിതീർത്തു. മൂസലിലെ പല യാക്കോബായക്കാരും ഇതു എന്നെ കാണിക്കയും അവരുടെ സഭയുടെ പുസ്തകങ്ങളെ ഈ വിധത്തിൽ നാനാവിധമാക്കിയതിൽ മുഷിഞ്ഞു സംസാരിക്കയും ചെയ്തു"

ഇതുകൊണ്ടു ബൈബിൾസൊസൈറ്റി അച്ചടിപ്പിച്ചതും ഇവിടെ ഉപയോഗിച്ചുവരുന്നതുമായ പുസ്തകത്തിലെ വായനക്രമം യാക്കോബായക്കാരുടെതാണെന്നു കാണാമെല്ലൊ. ഇതു ബുക്കാനാന്റെ പുസ്തകത്തിന്റെ പകൎപ്പാണെന്നു മിത്രം ഭ്രാന്തു പിടിക്കുന്നതിനു മുമ്പു സമ്മതിച്ചിരുന്ന ഭാഗം മേൽ കാണിച്ചിട്ടുമുണ്ടല്ലൊ. മിത്രാധിപരുടെ ആ മുൻസമ്മതം സ്ഥിരബുദ്ധിയോടുകൂടി ഉണ്ടായതാണെന്നു വേറെയും തെളിവുണ്ടു. വിൽകൻസൻ എഴുതിയിരിക്കുന്ന ബുക്കാനാന്റെ ജീവചരിത്രത്തിൽ സുറിയാനി പുതിയനിയമം സൊസൈററിക്കാർ അച്ചടിപ്പിച്ചതു ബുക്കാനാൻ കൊടുത്ത പകൎപ്പനുസരിച്ചും അദ്ദേഹത്തിന്റെ ദൃഷ്ടിയിലും ആയിരുന്നു എന്നും അതിന്റെ പ്രൂഫ് തിരുത്തിയതുകൂടെ ബുക്കാനാൻ തന്നെയായിരുന്നു എന്നും പറഞ്ഞിരിക്കുന്നു. ഇതുകൊണ്ടു ബുക്കാനാന്റെ പുസ്തകവും യാക്കോബായ വായനയാണെന്നും അതിലും യാക്കോബായ വായനക്രമം ഉണ്ടെന്നും സ്പഷ്ടമാകുന്നു.

മേൽ ചേൎത്ത ചുരുങ്ങിയ വിവരണം കൊണ്ടു മിത്രാധിപരുടെ സൂചനകളെല്ലാം ചിത്തഭ്രമത്തിൽ നിന്നുത്ഭവിച്ചവയാണെന്നു വെളിവാകുന്നു. ഞങ്ങളുടെ കഴിഞ്ഞ പ്രാവശ്യത്തെ അടി അദ്ദേഹത്തെ ഇത്രത്തോളം ഭ്രാന്തനാക്കുവാൻ തക്കവണ്ണം കഠിനമായിപ്പോയതിൽ ഞങ്ങൾ വ്യസനിക്കുന്നു.

## വടക്കുള്ള സുറിയാനിക്കാൎക്കുണ്ടായിരിക്കുന്ന മഹാ ദുഃഖം.

പ്രിയ പത്രാധിപരവർകളെ! ഈ അവസരത്തിൽ താങ്കളുടെ മാസികയുടെ കുറച്ചു സ്ഥലം ഈ ചെറിയ ഉപന്യാസം പ്രസിദ്ധീകരിക്കുന്നതിൽ ചിലവഴിക്കേണമെ!.

പ്രിയ സാറെ! മേൽ എഴുതിയിരിക്കുന്ന തലവാചകത്തിന്റെ അവസാന വാക്കു നിങ്ങളുടെ പത്രികാ വായനക്കാരിൽ ആരെയും ഒന്നു പരിഭ്രമിപ്പിക്കുമെന്നുള്ളതു തീർച്ചയാണ്. എന്നാൽ അതിനു ഹേതുഭൂതമായിരിക്കുന്ന സംഭവവും കേൾക്കുന്ന ആരെയും ഒന്നു ഞെട്ടിക്കും എന്നു പ്രസ്താവിപ്പാൻ ഞാൻ അശേഷം മടിക്കുന്നില്ല. വടക്കുള്ള സുറിയാനിക്കാൎക്കെന്നു മാത്രമല്ല സഹോദരങ്ങളായ എല്ലാവൎക്കും തന്നെ ഇതിലധികമായ ഒരു മഹാ ദുഃഖം ഏതാണുള്ളതു. നമ്മുടെ അന്നദാതാ

കന്മാരായ ചതയം തിരുനാൾ, അശ്വതി തിരുനാൾ ഈ കൊച്ചുതമ്പുരാക്കന്മാരുടെ അകാലമൃത്യുവിങ്കൽ തിരുവിതാംക്കൂർ പൊതുവായും ബാറിസ്റ്റർ ജീ. പരമേശ്വരൻപിള്ള ജഡ്ജ്, മിസ്റ്റർ കുഞ്ഞികൃഷ്ണപ്പണിക്കർ ബി. ഏ. ബി എൽ എന്നിവരുടെ ഉടനുടനുണ്ടായ കാലനിർയ്യാണത്തിങ്കൽ മലയാളികൾ പ്രത്യേകമായും ധാരമുറിയാതെ അശ്രുബിന്ദുക്കൾ പ്രവഹിപ്പിച്ചിരുന്നതിനെന്നും അല്ലയോ സുറിയാനിക്കാരായ നമുക്കു ഈയിട സംഭവിച്ചിരിക്കുന്നതു. ദൈവഭക്തനും ഏവരാലും പൂജ്യനും നമുക്കു ഒരു ഗുരുവും ആയിരുന്ന ആ പുണ്യപിതാവു ഇഹലോക വാസം വെടിഞ്ഞിട്ടു ഒരു കൊല്ലം തികയുന്നതിനുമുമ്പായിത്തന്നെ "കത്തുന്ന തീയിലെ സല്പിണ്ഡം" പോലെ കാണുന്നൊരു നാമമായി "പാറപ്പുർ കുളങ്ങര പി. മാത്യു" എന്നു നാമകരണം ചെയ്തുകൊണ്ടിരുന്ന ആ യൌവ്വനയുക്തൻ ഈ മാസം ൧൫-ാം തീയതി തിങ്കളാഴ്ച പകൽ നാലു മണി സമയം അകാലമരണം പ്രാപിച്ചിരിക്കുന്നു. സുറിയാനിസമുദായത്തിനു ഒട്ടുക്കും വടക്കർക്കു പ്രത്യേകമായും ഇതൊരു വലിയ നഷ്ടമാണെന്നുള്ളതു സംശയരഹിതമായ സംഗതിയാണു. അല്ലയോ പത്രികകുഞ്ഞേ, ഏറ്റവും മാറ്റുള്ള സ്വർണ്ണാഭരണങ്ങൾകൊണ്ടു നിന്നെ അപ്പോഴപ്പോൾ അണിയിച്ചുകൊണ്ടിരുന്ന ഒരു സഹോദരൻ നിനക്കു നഷ്ടമായിപ്പോയി. ആലുവാ തൃക്കുന്നത്തുപള്ളിയെ! നിന്റെ ശനിദശയുടെ മഹാത്മ്യം ഏറ്റവും പരിതപിക്കതക്കതുതന്നെ. നിന്നെ സർവ്വാലങ്കാരഭൂഷണിയായി ഉയർത്തണമെന്നാഗ്രഹിച്ചു പരിശ്രമിച്ച കൊച്ചുമിടുക്കന്മാരിൽ രണ്ടാമനല്ലയൊ നിനക്കും നഷ്ടമായതു. (ഒന്നാമൻ മിസ്റ്റർ എ. ജീ. പോൾ ബി. ഏ. ആണെന്നു ഏവർക്കും അറിയാമല്ലൊ). പരോപകാരതല്പരത, വിനയം, സദിരത എന്നിങ്ങനെയുള്ള അനേകസൽസ്വഭാവങ്ങളാലും വിദ്യയിലുള്ള അസാധാരണ സാമർത്ഥ്യം കൊണ്ടും മിസ്റ്റർ മാത്യു ഒരു ഉത്തമ യുവാവായിരുന്നു. വയസ്സു ഇപ്പോൾ ൨൭ മാത്രം കഴിഞ്ഞിരിക്കും. മിസ്റ്റർ മാത്യു ബി.-എ.- ബി.-എൽ പരീക്ഷാ വിജയിയും ഒരു എം. എ.- വിദ്യാർത്ഥിയും ആയിരുന്നു. ദീനക്കിടക്കയിൽ വച്ചു ആദ്യമായി ചികിത്സിച്ചുകൊണ്ടിരുന്ന വൈദ്യനോടു "എന്റെ ദീനം വല്ല വിധത്തിലും ഒന്നു സുഖപ്പെട്ടാൽ ഈയാണ്ടിൽ ഞാൻ എം.-എ.- ജയിച്ചേനെ" എന്നു പറഞ്ഞതായി ഞാൻ അറിഞ്ഞിട്ടുണ്ടു. മിസ്റ്റർ മാത്യുവിനെ പരിചയമുള്ള യാതൊരുത്തനും ഇതൊരു അവിവേക സംഭാഷണമാണെന്നു തോന്നുകയില്ലാ. തന്റെ വായനയിൽ മിസ്റ്റർ മാത്യുവിനു എത്രത്തോളം ഉറപ്പുണ്ടായിരുന്നെന്നു ഇതിൽനിന്നു പ്രത്യക്ഷമാണല്ലൊ. ഓർമ്മശക്തി അതിശയിക്കതക്കതുതന്നെയായിരുന്നു. ഏതൊരുസംഗതിയും ഒന്നു വായിക്കുകയൊ കേൾക്കുകയൊ മാത്രം ചെയ്താൽ അതു ഒരിക്കലും മറന്നുപോകുന്നു വരികയില്ലാ. വടക്കുള്ള ക്രിസ്ത്യാനികളിൽവച്ചു ഇദംപ്രഥമമായി ബി. എ. ബി. എൽ

പരീക്ഷ ജയിച്ചിട്ടുള്ളു. ഇരുവരിൽ ഒരുവനായിരുന്നു മിസ്റ്റർ കെ. പി. മാത്യു. യാക്കോബായക്കാരിൽ ഇംഗ്ലീഷ് വിദ്യാവിരുതു പ്രാപിച്ചിട്ടുള്ള കൊച്ചുമിടുക്കന്മാരിൽ വച്ചു തങ്ങളുടെ സമുദായാഭ്യുദയത്തിനു വേണ്ടി പ്രവൃത്തിക്കുന്ന ചുരുക്കം പേരിൽ മിസ്റ്റർ മാത്യുവും ഒരാളായിരുന്നെന്നുള്ളതു നിസ്തർക്കമല്ലയൊ. "സുറിയാനി ക്രിസ്ത്യാനികളുടെ അവകാശക്രമം" "വടക്കുള്ള സുറിയാനിക്കാരും ഇംഗ്ലീഷ് വിദ്യാഭ്യാസവും" മുതലായ തലവാചകങ്ങളോടു കൂടി എത്ര ഉപന്യാസങ്ങളാണു മലയാള മനോരമയിലും ഇടവകപ്പത്രികയിലും പ്രസിദ്ധപ്പെടുത്തീട്ടുള്ളതു. "ളൂദിയ പേത്രൂസ് സുന്നഹദോസ്" കഴിഞ്ഞതിൽ പിന്നിട്ടു ഇത്ര ക്ഷേമമായ ഒരു യോഗം വടക്കുണ്ടായിട്ടില്ലെന്നു മൂന്നു നാലു മാസങ്ങൾക്കു മുമ്പു മലയാളമനോരമയിലേക്കു ആരോ ഒരു ലേഖകൻ എഴുതി അയച്ചിരുന്ന "ആലുവായോഗ"ത്തിന്റെ ഹേതുഭൂതൻ കഴിഞ്ഞുപോയ ഈ മിസ്റ്റർ കെ. പി. മാത്യു അവർകളല്ലയൊ. കാർണിഗി, പുൾമാൻ, റൊഡ്സ മുതലായ പാശ്ചാത്യ കോടീശ്വരന്മാർ വിദ്യാഭ്യാസ വിഷയത്തിനായി പൊതുഗുണാർത്ഥം പ്രവൃത്തിച്ചിട്ടുള്ള ഓരോ ഉദാഹരണങ്ങളെ ചൂണ്ടികാണിച്ചു നമ്മുടെ ധനികന്മാരെ കുററം പറഞ്ഞതും മറെറാരുമല്ലല്ലൊ. വടക്കുള്ള സുറിയാനിക്കാരുടെ മദ്ധ്യസ്ഥാനമായിത്തീരുവാൻ പല പ്രകാരേണ യോഗ്യതയുള്ള ആലുവായിൽ ഒരു ഹൈസ്ക്കൂൾ സ്ഥാപിച്ചു പഠിത്വം ആരംഭിക്കാമെന്നറച്ചു എഫ്-എ. പരീക്ഷക്കു ശ്രമിച്ചതും പരലോകപ്രാപ്തനായ ഈ മിസ്റ്റർ കെ-പി. മാത്യു ബി.എ. ബി.എൽ അല്ലയൊ. കിം ബഹുനാ! സുറിയാനിക്കാരായ നമുക്കു ഈ യുവാവിന്റെ വേർപാടു ഒരു വലിയ നഷ്ടം എന്നുള്ളതിനു ലവലേശം സംശയമില്ല. എന്തു ചെയ്യാം. ദൈവഹിതം സന്തോഷമായി അനുഭവിക്കാം. അതിദുഃഖകരമായ മരണത്താൽ മിസ്റ്റർ മാത്യു അവർകളുടെ ഭാര്യക്കും മാതാവിനും മററുബന്ധുക്കൾക്കും നേരിട്ടിരിക്കുന്ന വ്യസനത്തിൽ നാം പങ്കുകൊള്ളുകയും ചെയ്യേണ്ടിയിരിക്കുന്നു എന്നുമാത്രം പ്രസ്താവിച്ചു കൊണ്ടു തല്ക്കാലം നിൎത്തുന്നു.

ഒരു വടക്കൻ.

---

## പലവക.

പ്രിയ പത്രാധിപരെ. ഇടവകപത്രികയെന്ന സുന്ദരിക്കുട്ടിയെ കാണുന്നതു ഇയ്യിടെ തെക്കരാകുന്ന ഞങ്ങൾക്കു അത്ഭുതപൂൎവമായ സന്തോഷത്തെ ജനിപ്പിക്കുന്നതായിട്ടാണ തീൎന്നിരിക്കുന്നതു. നിങ്ങളുടെ കഴിഞ്ഞ പ്രാവശ്യത്തെ പത്രികയിൽ തന്നെ തെക്കൻ ദേശങ്ങളിലെ കുഴപ്പങ്ങളെ കാണിച്ചു എഴുതിയിരുന്ന ഉപന്യാസം ഞങ്ങൾ വായിച്ചപ്പോൾ തെക്കരെക്കുറിച്ചു നിങ്ങളും അന്വേഷിക്കുന്നുണ്ടെ

ന്നും ഞങ്ങളുടെ അഭ്യുദയത്തെ പത്രിക കാംക്ഷിക്കുന്നുണ്ടെന്നും ഇപ്പൊഴും ഞങ്ങൾക്കു മനസ്സിലായി. എല്ലാ ദുരുപദേശങ്ങളുടെയും മദ്ധ്യേ പാക്കുന്നവരായ ഞങ്ങളിൽ ഇപ്പോൾ പുതുതായി പുറപ്പെട്ടിരിക്കുന്ന കടുത്ത ദുരുപദേശം കടക്കാതെയിരിപ്പാൻ സർവ്വശക്തൻ സഹായിക്കട്ടെ.

നവീന ഉപദേശങ്ങൾ എന്താണെന്നു പ്രിയസാറെ! ഒന്നു കേൾക്കു. ത്രിത്വത്തിൽ വിശ്വസിച്ചിട്ടു ആവശ്യമല്ല. മ്ശിഹായിൽ വിശ്വസിച്ചാൽ മതി. മ്ശിഹാ അല്ലയൊ നമ്മുടെ രക്ഷക്കു വേണ്ടി മരിച്ചതു ത്രിത്വം അല്ലല്ലൊ എന്നു ഒരുതരം പുതിയ ഉപദേശം ചില നവീകരണക്കാരെ ബാധിച്ചിരിക്കുന്നു. ക്രിസ്തീയ പാരമ്പര്യത്തെ പൂർണ്ണമായി നിഷേധിക്കുന്ന ഈ കൂട്ടർക്കു ഇതും ഇതിലധികവും വിശ്വസിപ്പാൻ കഴിയും. അപ്പച്ഛന്മാരല്ലെ കുർബ്ബാനതക്സാ വെട്ടിത്തിരുത്തുന്നതു. അപ്പാപ്പന്മാരല്ലെ വിശ്വാസപ്രമാണം ദിവസന്തോറും പരിഷ്കരിക്കുന്നതു. മാന്യ സാറെ! ഈ കൂട്ടരുടെ കാര്യം പറയാനില്ലാ വിശ്വാസം മൂത്തു മൂത്ത് "വിപ്രതി" ആയിത്തീർന്നു. വിശുദ്ധ ത്രിത്വത്തെക്കൂടെ കയറി പിടിക്കുന്നല്ലൊ എന്തു ചെയ്യാം. ആകതകറു സായുടെശക്തി, യൂയോമയക്കാരുടെ ഉരകല്ലിനെക്കാൾ ബെഹളകട്ടിപ്പം തന്നെ.

എങ്കിലും ഇവർ കുറെ രസികന്മാരാണു സാറെ! മരിച്ചവരെ തീരെ വേണ്ടാത്ത ഇവർ ഈയിടെ ഒരു അടിയന്തിരത്തിനു കുടുംബസഹിതം കെട്ടിക്കേറിയിരുന്നു. അടിയന്തിരക്കാരൻ യാക്കോബായക്കാരനാണെങ്കിലും ക്ഷണിക്കാതെ വന്ന നവീകരണക്കാരെക്കൊണ്ടു പന്തി നിറഞ്ഞിരുന്നു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. ൩൦-ാം ദിവസം അടിയന്തിരത്തിനു വന്നിരുന്ന കൂട്ടരുടെ മതം പന്തിയിൽ ഇരുന്നു മൃഷ്ടാന്നമായി ഭക്ഷിക്കാമെന്നും മരിച്ചവരെ ഓർക്കയും അവർക്കുവേണ്ടി പ്രാർത്ഥിക്കയും ചെയ്യുന്നതു പാപമെന്നുമാണു. ഇവർ കാര്യം കാണാൻ കഴുതക്കാലും പിടിക്കും. പാലം കടക്കുവോളം "നാരായണ" പാടുകയും ചെയ്യും.

ഇങ്ങനെ ഈ തെക്കൻ ദേശത്തു പലതര വിദ്വാന്മാരുണ്ട. ചിലർ സ്വസ്ഥദിവസം ശനിയാഴ്ച ആകയാൽ ഞായറാഴ്ച പള്ളിയിൽവെച്ചു ചീട്ടുകളിക്കുന്നതു പാപമല്ലെന്നും കുർബ്ബാന ന്യായപ്രമാണമാണെന്നും വിവാഹം വീട്ടിൽ വച്ചു രഹസ്യമായി കഴിക്കുന്നതത്രെ ഉചിതമെന്നും വാദിക്കുന്നു. പക്ഷെ ഒടുവിലത്തെ വാദം അടിസ്ഥാനമില്ലാത്തതല്ല. ഒരു വിദ്വാൻ തന്റെ കല്യാണത്തിനു കിട്ടിയ കസവുതട്ടത്തെ പിറ്റെ ദിവസം പകുതി വിലക്കു പഴയ കച്ചവടക്കാരനുതന്നെ വിറ്റു. കല്യാണം വീട്ടിൽ വച്ചു ആയെങ്കിൽ ഈ അറിയാരി ലുബ്ധന്മാർക്കു ഈ വിധമുള്ള നഷ്ടങ്ങൾ വരികയില്ലല്ലൊ. ഭേഷ്! യുക്തി വേറൊരു മഹാന്റെ യോഗ്യത കൂടെ പ്രിയസാറെ!

ന്നു കേൾക്ക. ഇദ്ദേഹം തന്റെ മകൾക്കു വിവാഹം പറഞ്ഞു ഉറക്കയും പരസ്യമായ "പെൺകെട്ടുനിശ്ചയ" ദിവസം സ്ത്രീധനപണം കൊടുക്കുകയും ചെയ്തു. പക്ഷെ ആ രാത്രിയിൽ "മരുമകൻ" കിഴി അഴിച്ചു പണം എണ്ണി നോക്കിയതിൽ പറഞ്ഞുസമ്മതിച്ചു പ്രസ്താപിച്ചിട്ടുള്ള തുകയിൽ ഏകദേശം പകുതിയെ ഉണ്ടായിരുന്നൊള്ളു എന്നു കാണുകയാൽ ആലസ്യപ്പെട്ടു വീണുപോയി. ഇരുട്ടത്തു കൊണ്ടു അടിതന്നെ നിവൃത്തിയുണ്ടൊ?. പണം വാങ്ങിച്ച പിറപ്പനൊടു കോപിച്ചു തുടങ്ങി. കണ്ടച്ചാക്കു മുറിഞ്ഞതിനു കേട്ടച്ചാക്കു ധാരകോരിയാൽ വല്ലഫലവുമുണ്ടൊ?.

ഇങ്ങനെയാണു "രക്ഷ"യുടെ പൂർണ്ണത ഇവിടങ്ങളിൽ ശോഭിക്കുന്നതു. ത്രിത്വം വേണ്ടാ പള്ളിയും പട്ടക്കാരനും വേണ്ടാ മരിച്ചവർക്കുവേണ്ടി പ്രാർത്ഥിക്കണ്ടാ എങ്കിലും വെട്ടു കിട്ടിയാൽ വിടുകയില്ലാ. സ്വന്ത മകൾക്കു സ്ത്രീധനം കൊടുക്കുന്നതിൽ കൂടെയും കള്ളം കാണിക്കാം. പ്രിയ സാറെ! ഇങ്ങനെയാകയാണു ഇവിടങ്ങളിലെ രക്ഷ. ശേഷം വഴിയെ.

എന്നു ഒരു തെക്കൻ.

---

## വിശുദ്ധ യോഹന്നാൻ ൧൪-ാം. അ. ൨൧-ാം. വാക്യത്തിന്റെ ഒരുഭാഗം.

---

"എന്റെ കല്പനകൾ ലഭിച്ചിട്ടു അവയെ പ്രമാണിക്കുന്നവനായവൻ എന്നെ സ്നേഹിക്കുന്നവനാകുന്നു".

ഈവാക്യം നമ്മുടെ കർത്താവേശുമ്ശിഹാ തന്റെ ശിഷ്യന്മാരോടു അരുളിച്ചെയ്തതാകുന്നു. ഇതിൽനിന്നു നമ്മുടെ ആത്മിയവളർച്ചക്കു സഹായമായിരിക്കുന്ന ചിലസംഗതികളെപ്പറ്റി ചുരുക്കമായി വിചാരിക്കാം. പ്രഥമമട്ടിക്കു ഇതിൽനിന്നു വെളിവാകുന്ന ഒരുസംഗതി നമ്മുടെ കർത്താവിനോടു നമുക്കു സ്നേഹം ഉണ്ടോഇല്ലയൊ എന്നറിയുന്നതിനു ഏറ്റവും വിശേഷമായിരിക്കുന്ന ഒരുപരിക്ഷ നാം തന്റെകല്പനകളെ പ്രമാണിക്കുന്നുണ്ടോ ഇല്ലയോഎന്നു നോക്കുകയാണെന്നു സൂക്ഷ്മമാണു.

നമ്മുടെ ആത്മാക്കളെ നാശത്തിൽനിന്നു വീണ്ടെടുക്കുന്നതിനായിതന്നത്തന്നെ കുരിശുമരണത്തിനു ഏല്പിച്ചുകൊടുത്ത യേശുമ്ശിഹായെ നാം സ്നേഹിക്കേണമെന്നുള്ളതു ഏതുക്രിസ്ത്യാനിയും സമ്മതിക്കുന്നതാണല്ലൊ. എന്നാൽ മേലെഴുതിയവാക്യത്തിൽ നിന്നു നാം തന്നെ സ്നേഹിക്കുന്നുണ്ടെങ്കിൽ തന്റെ കല്പനകളെ പ്രമാണിക്കുന്നവരായിരിക്കും എന്നുപറഞ്ഞിരിക്കുന്നു. ഇതുഎത്രയും വാസ്തവമായിട്ടുള്ള ഒരുസംഗതിയാണ്. കല്പനകളെ പ്രമാണിക്കയാണു സാക്ഷാൽ സ്നേഹം എന്നുള്ളതുമുഖ്യമായ ഒരുപാഠവും ക്രിസ്ത്യാ

നികളിൽ ഏവരുടെയും ശ്രദ്ധയിൽ എല്ലായ്പോഴും ഇരിക്കേണ്ടതുമായ ഒരു സംഗതിയാകുന്നു. നാം ലോകപ്രകാരം തന്നെ നോക്കിയാൽ ഒരാൾക്കു മറ്റൊരാളോട്ടു സ്നേഹമുണ്ടെന്നു വാക്കുമാത്രം പറകയും പ്രവൃത്തിയാൽ നേരെമറിച്ചും ആയാൽ അതു സാക്ഷാൽ സ്നേഹമല്ലെന്നും അറിയാമല്ലോ. അപ്രകാരം തന്നെ നാം നമ്മുടെ കർത്താവിനെ സ്നേഹിക്കുന്നുണ്ടെന്നു പുറമെയുള്ള കാഴ്ചപ്രകാരം തോന്നിക്കുകയും പ്രവൃത്തികളിൽ അശേഷം സ്നേഹമില്ലാത്ത പ്രകാരം തെളിയുകയും ചെയ്യുന്നപക്ഷം നമ്മുടെ സ്ഥിതി എന്തായിരിക്കും?. ഒരുത്തൻ തന്റെ മതത്തെക്കുറിച്ചു പാരാളം സംസാരിക്കുകയും വാക്ചാതുര്യത്തോടുകൂടെ മറ്റുള്ളവരോട്ടു തർക്കിക്കുകയും ചെയ്യുന്നതിനാലല്ല ഒരു സത്യക്രിസ്ത്യാനിയായി ജീവിക്കുന്നതു. കർത്താവിന്റെ ഇഷ്ടപ്രകാരം സ്ഥിരമായി പ്രവൃത്തിക്കുകയും തന്റെ വഴികളിൽ നിന്നു തെറ്റാതെ ശരിയായി നടക്കുകയും ചെയ്യുന്നതാണു സാക്ഷാൽ ക്രിസ്ത്യാനികളുടെ ലക്ഷണം. "ഒരുത്തൻ എന്നെ സ്നേഹിക്കുന്നെങ്കിൽ അവൻ എന്റെ വചനങ്ങളെ പ്രമാണിക്കും" എന്നു നമ്മുടെ കർത്താവു കല്പിച്ചിരിക്കുന്നു. (ശു: യോഹന്നാൻ ൧൪. അ. ൨൩-വാക്യം.) കല്പനകളെ ലഭിച്ചിട്ടു പ്രമാണിക്കാത്തവൻ കർത്താവിനെ സ്നേഹിക്കുന്നില്ല. ദ്രവ്യം, സ്ഥാനവലിപ്പം, സാമർത്ഥ്യം, ഇതൊക്കെ ഉണ്ടായിരുന്നാലും കർത്താവിനെ സ്നേഹിക്കാതെയും തന്റെ കല്പനകളെ പ്രമാണിക്കാതെയും ഇരുന്നാൽ എന്തു പ്രയോജനം?. ഒരു പള്ളിയിടവകയിൽ ഒരാൾ കയ്ക്കാരനായിരിക്കാം. വലിയ ധനികനായിരിക്കാം സാമാന്യം പഠിപ്പുള്ളവനായിരിക്കാം. ഇതൊക്കെ ഉണ്ടായിരുന്നാലും അവന്റെ പ്രവൃത്തി ശരിയായിട്ടിരിക്കുന്നില്ലെങ്കിൽ അവന്റെ സ്ഥിതി എത്രയോ പരിതപിക്കത്തക്കതാണ്. ഇവൻ ക്രിസ്ത്യാനി എന്നു നാമധേയം ധരിച്ചിരിക്കുന്നു എന്നല്ലാതെ എന്തു വിശേഷം. ഇപ്രകാരമുള്ളവൻ കല്പന ലഭിച്ചിട്ടു കർത്താവിനെ സ്നേഹിക്കാത്തവൻ ആകുന്നു. ക്രിസ്ത്യാനികൾ എന്നു നാമധേയം വഹിക്കുകയും ആ പേരിനു അർഹതയില്ലാത്തതുപോലെ പ്രവൃത്തിക്കുകയും ചെയ്യുന്നതാണു വല്ലാതെ കഷ്ടം. അങ്ങിനെയുള്ളവർ വെള്ളതേക്കപ്പെട്ട ശവക്കല്ലറപോലെയാകുന്നു സംശയമില്ല. സത്യവിശ്വാസികളായിട്ടുള്ളവർ തങ്ങളുടെ പ്രവൃത്തികൾ കൊണ്ടു വിശ്വാസം ദൃഷ്ടാന്തപ്പെടുത്തും. വാക്കിനു തരക്കേട്ടുകൂടാതെ ഇരിക്കുകയും പ്രവൃത്തിയിൽ യാതൊന്നുമില്ലാതിരിക്കുകയും ചെയ്യുന്ന ആളുകൾ കപടഭക്തിക്കാരാണെന്നുള്ളതിനു യാതൊരു സംശയവുമില്ല. നല്ലതായിട്ടുള്ള വിചാരങ്ങളോ, ആഗ്രഹങ്ങളോ, ചിലപ്പോൾ മാത്രം മനസ്സിൽ കയറിയാൽ പോരാ!. അതു പ്രവൃത്തിയാൽ ദൃഷ്ടാന്തപ്പെടുത്തിക്കൊടുക്കണം. ഇതാണു ഒരു സത്യക്രിസ്ത്യാനിയുടെ ലക്ഷണം. നല്ല വിചാരങ്ങൾ ഉണ്ടെന്നും പറയും അതിൻ പ്രകാരം പ്രവൃത്തിക്കാതിരിക്കുകയും ചെ

ച്ചുന്ന ഓരോരുത്തരെയും ശരിയായിട്ടു, കപടഭക്തിക്കാരുടെ ശേഖ
രത്തിൽ എണ്ണേണ്ടതാണ.

മശിഹാ പഠിപ്പിച്ചിട്ടുള്ളതു താൻ ദൃഷ്ടാന്തമായി നമുക്കു കാണി
ച്ചുതന്നിട്ടുണ്ടു. ലോകത്തിൽ അനേകം ഗുരുക്കന്മാർ ഉണ്ടായിട്ടുണ്ടെ
ങ്കിലും മനുഷ്യർ നടക്കേണ്ടുന്ന വഴികളെ തന്നത്താനെ ഒരു ഉത്തമ മാ
തൃകയായി കാണിച്ചുതന്നിട്ടുള്ളവർ മശിഹായെപ്പോലെയില്ല താൻ
സർവ്വവും പ്രവൃത്തിയാൽ തന്നെ ദൃഷ്ടാന്തപ്പെടുത്തി കാണിച്ചാണ പ
ഠിപ്പിച്ചിട്ടുള്ളതു. അനേകം കാര്യങ്ങൾ പ്രസംഗിക്കുന്നതിനെക്കാൾ
ഒരു സംഗതി മാതൃകയായി കാണിക്കുന്നതാണ അധികം ഫലം ചെയ്യു
ന്നതു. താൻ കല്പിച്ചിരിക്കുന്നതു "നിങ്ങൾ എന്നെപ്പോലെ ആകു
വിൻ" എന്നല്ലയൊ? നാം തന്നെ മാതൃകയാക്കി വച്ചുംകൊണ്ടു
തന്നെ അനുകരിക്കുന്നവരായിരിക്കണം. നമുക്കു ചുറ്റുമുള്ള ആളുകൾ
ക്കു നമ്മുടെ വാക്കിൽ നിന്നുണ്ടാകുന്ന ഗുണങ്ങളെക്കാൾ അനേകം
മടങ്ങു ഗുണം നമ്മുടെ പ്രവൃത്തിനിമിത്തം ഉണ്ടാകുന്നതാകുന്നു. അതി
നാൽ നാം ശ്രമം ചെയ്യേണ്ടതു നമ്മുടെ ജീവിതം നന്നായിരിക്കേണ്ടതി
നാകുന്നു.

മശിഹായെ സ്നേഹിക്കുന്നവൻ തന്റെ കല്പനകളെയും പ്ര
മാണിക്കും. കല്പനകളെ ലംഘിച്ചിട്ടു അവയെ പ്രമാണിക്കാത്തവൻ
തന്നെ സ്നേഹിക്കുന്നവനല്ലാ നിശ്ചയം. "വചനത്തെ കേൾക്കുന്ന
വർമാത്രമാകാതെ അതിനെ ചെയ്യുന്നവരായിരിക്കണം" എന്നു പറ
ഞ്ഞിരിക്കുന്നതിൻ പ്രകാരം പ്രമാണിക്കുന്നതിലാണ സാരം ഇരിക്കു
ന്നതു. സാമാന്യം അറിവുള്ള ഒരുത്തൻ സുവിശേഷത്തെ ഭംഗിയാ
യി പ്രസംഗിക്കയും തന്റെ ജീവിതത്തെ നന്നാക്കാതിരിക്കയും
ചെയ്താൽ അവന്റെമേലുള്ള ശിക്ഷ കഠിനമായിരിക്കാനെ നിവൃ
ത്തിയുള്ളു. മോഷ്ടിക്കരുതു, കള്ളസാക്ഷി പറയരുതു, മദ്യപാനം ചെ
യ്യരുതു, കുല ചെയ്യരുതു, എന്നൊക്കെ പരസ്യമായി പറയുകയും ര
ഹസ്യത്തിൽ ഇതൊക്കെ ചെയ്യുകയും ചെയ്യുന്ന ആളുകളുടെ സ്ഥിതി
വളരെ ദുഃഖമുള്ളതാണ സംശയമില്ല. അവരുടെ നില സങ്കീ
ർത്തനക്കാരൻ പറയും പോലെ വഴുവഴുപ്പുള്ള സ്ഥലങ്ങളിലാകുന്നു.
അവർ നാശത്തിലേക്കു പോകുന്നു നിശ്ചയം. അതിനാൽ ക്രിസ്ത്യാ
നികളായ നാം ഓരോരുത്തരും നമ്മുടെ കർത്താവേശുമശിഹായെ
സ്നേഹിക്കുന്നു എന്നു നമ്മുടെ ജീവിതംകൊണ്ടു ദൃഷ്ടാന്തപ്പെ
ടുത്തി കാണിക്കണം. താൻ തന്റെ മലപ്രസംഗത്തിൽ കല്പിച്ചിരി
ക്കുന്നപ്രകാരം നമ്മുടെ വിചാരത്തിലും, വാക്കിലും, പ്രവൃത്തിയി
ലും, സൂക്ഷ്മതയുള്ളവരായിരിക്കണം. ഇപ്രകാരം സത്യജീവിതം
ജീവിപ്പാൻ എല്ലായ്പോഴും ശ്രമിക്കുന്നതു തന്നെയാണ നാം മശി
ഹായെ സ്നേഹിക്കുന്നു എന്നുള്ളതിന്റെ മുഖ്യമായ തെളിവു.

തന്നെ സ്നേഹിക്കുന്നുവെങ്കിൽ നാം ദൈവത്തിന്റെ അനു

സരണമുള്ള മക്കളായിരിക്കും. വിശുദ്ധ വേദത്തിൽ കല്പിച്ചിരിക്കുന്നതു "അനുസരണം ബലിയെക്കാളും ചെവികൊള്ളുന്നതു മുട്ടാടുകളുടെ കൊഴുപ്പിനെക്കാളും നല്ലതാകുന്നു" എന്നല്ലയൊ?. കല്പനകൾ ലഭിച്ചിട്ടു അവയെ അനുസരിക്കാതിരിക്കുന്നതുകൊണ്ടു യാതൊരു പ്രയോജനവുമില്ലാ എന്നുമാത്രമല്ലാ അതിനാൽ ശിക്ഷാവിധിക്കു ഹേതുവായി തീരുകയും കൂടി ചെയ്യും.

ആകയാൽ സഹോദരന്മാരെ നിങ്ങൾ മശിഹായെ സ്നേഹിക്കുന്നുവെന്നു പറയുന്നു എങ്കിൽ അപ്രകാരം നിങ്ങളുടെ പ്രവൃത്തിയാൽ കാണിപ്പിൻ. മറ്റുള്ളവർ നിങ്ങളുടെ ദൃഷ്ടാന്തത്തെ കണ്ടു പഠിക്കട്ടെ നിങ്ങൾ മലമേൽ സ്ഥാപിക്കപ്പെട്ട നഗരംപോലെയും വിളക്കുതണ്ടിന്മേൽ ഇരുന്നു ശോഭിക്കുന്ന വിളക്കുപോലെയും നിങ്ങളുടെ സൽപ്രവൃത്തികൾ മറ്റുള്ളവർക്കു കണ്ടുപഠിത്വത്തിനായി തീരുന്നതിനു ശ്രമിക്കുകയും. ബലഹീനനായ ഞാനും അപ്രകാരം ജീവിക്കുന്നതിനു എനിക്കു വേണ്ടി അപേക്ഷിക്കുകയും ചെയ്യണമെന്നു നിങ്ങളുടെ സ്നേഹത്തോടു യാചിക്കുന്നു. ദപി.



## സൂചനകൾ

മരണം—ആലുവാ ഇംഗ്ലീഷ് പള്ളിക്കൂടം സ്ഥാപിക്കുന്ന ശ്രമത്തിൽ പ്രത്യേക ഉത്സാഹിയായിരുന്ന പാമ്പൂർ കളത്തിൽ വി. മാത്യു ബി. എ. ബി. എൽ. അവർകൾ ഈ മാസം ൧൭-ാം നു- പരലോകപ്രാപ്തനായവിവരം അത്യന്തം വ്യസനസമേതം പ്രസ്താവിച്ചുകൊള്ളുന്നു. കുടുംബസ്ഥിതി, വിദ്യാഭ്യാസം, പരോപകാരതല്പരത, എന്നിവകളിൽ അദ്വിതീയനായിരുന്ന ഈ യുവാവിന്റെ മരണം നമ്മുടെ സമുദായത്തിനു പൊതുവിലും ആലുവ പള്ളിക്കൂടത്തിനു പ്രത്യേകിച്ചും ഒരുവലിയ നഷ്ടമാകുന്നു എന്നു വിശേഷിച്ചു പറയണമെന്നില്ല. മിസ്റ്റർ മാത്യുവിന്റെ കുടുംബത്തോടു കൂടി ഞങ്ങളും സഹതപിക്കുന്നു.

❖ ❖ ❖ ❖

മൂവാറ്റുപുഴ താലൂക്കു കോട്ടപ്പടി സെഹിയോൻ പള്ളിയിൽ ശമ്മാശിക്കടയിൽ സ്കറിയ കത്തനാർ അവർകൾ അദ്ദേഹത്തിന്റെ ൩൨-ാം വയസ്സിൽ ഈ മാസം ൨൦-ാം നു- വ്യാഴാഴ്ച പകൽ ൯. മണിക്കു പരലോകപ്രാപ്തനായിരിക്കുന്നു എന്നുള്ള വിവരം വ്യസനപൂർവ്വം അറിയിച്ചുകൊള്ളുന്നു. ശവസംസ്കാരം കണ്ടനാട്, കറുപ്പംപടി, കോതമംഗലം ഈ പള്ളികളിലെ അച്ചന്മാരുമുതലായി ഏഴു പട്ടം വൈദികരോടുകൂടി പിറ്റേദിവസം ൧. മണിക്കു ഭംഗിയായിത്തന്നെ നടത്തപ്പെട്ടു. കർത്താവിൽ നിദ്രപ്രാപിച്ച ഈ പട്ടക്കാരനു വേണ്ടി വിശ്വാസികൾ പ്രാർത്ഥിക്കുമെന്നു വിശ്വസിക്കുന്നു.

❖ ❖ ❖ ❖

ആദ്ധ്യാത്മിക പുസ്തകത്തെക്കുറിച്ചു ഇതിൽ മറ്റൊരു ഭാഗത്തു ചേർത്തിരിക്കുന്ന പരസ്യം പട്ടക്കാരുടെ ദൃഷ്ടിയെ ആകർഷിക്കുമെന്നു വിശ്വസിക്കുന്നു. നല്ല അച്ചടിച്ച പുസ്തകം സഹായവിലക്കു കിട്ടാനുള്ളപ്പോൾ അതു വാങ്ങി ഉപയോഗിക്കാതിരിക്കയും പുസ്തകം ഇല്ലാതാകുമ്പോൾ ഇരട്ടി വില കൊടുക്കാമെന്നു പറഞ്ഞു രാജ്യമെല്ലാം അന്വേഷിക്കയും ചെയ്യുന്ന ചിലരെ ഞങ്ങൾ കണ്ടിട്ടുണ്ടു. ഇച്ഛാഭംഗത്തിനു ഇട വരാതിരിപ്പാൻ പുസ്തകം വാങ്ങിച്ചിട്ടില്ലാത്തവർ ഉടനെ വാങ്ങിച്ചുകൊള്ളുമെന്നു വിശ്വസിക്കുന്നു.